## വിഷയവിവരം (Contents)



# മാപ്പിള റവ്യൂ

പുസ്തകം 3. | 1944 ഫിബ്രവരി | ലക്കം 10.

## *ഇന്ത്യയും ഇസ്‌ലാം സംസ്കാരവും

(തുടൎച്ച)

ഹിന്ദുമുസ്ലിം സംസ്കാരങ്ങളുടെ സമ്മേളനത്തിന്റെ വേറൊരു ഫലമാണ് ഉറുദു ഭാഷയുടെ ആവിർഭാവം. വിദേശത്തിൽനിന്നിറക്കുമതിചെയ്യപ്പെട്ട ഒന്നാണ് ഉറുദുവെന്നു ചില കേന്ദ്രങ്ങളിൽ ഒരു തെററിദ്ധാരണയുണ്ടായിട്ടുള്ളതു് പ്രസ്തുത ഭാഷയുടെ ഉത്ഭവത്തേയും പ്രചാരത്തേയും പററിയ ജനതയുടെ തെററിദ്ധാരണയുടെ ഫലമാണെന്നു പറഞ്ഞേ കഴിയൂ. നമ്മുടെ രാജ്യത്തിലെ സംസ്കാരത്തിൽ ഉറുദുഭാഷക്കുള്ള അതിപ്രധാനമായ സ്ഥാനത്തെപ്പററി നിഷ്പക്ഷനിരീക്ഷകരായ ഹിന്ദുക്കൾക്കുള്ള അഭിപ്രായത്തെ പ്രദ്യോതിപ്പിക്കുന്നതാണ് മി. അനിലേഛന്ദ്ര ബാനർജിയുടെ താഴെ ഉദ്ധരിക്കുന്ന അഭിപ്രായം. അദ്ദേഹം അഭിപ്രായപ്പെട്ടിരിക്കുന്നു:—"ഇന്റോ—പേഷ്യൻ ഭാഷയിലെ മിക്ക പുസ്തകങ്ങളിലും ഭാരതീയമായ നിരവധി പദങ്ങൾ സ്ഥാനംപിടിച്ചിട്ടുണ്ട്; അനേകായിരം പേഷ്യൻ പദങ്ങൾ ഇന്ത്യയിലെ സകല നാട്ടുഭാഷകളിലും ചേൎന്നിട്ടും ഉണ്ട്. സംസ്കൃതത്തിൽനിന്നുത്ഭവിച്ച ഭാഷകളും ഭാവനകളുമായി പേഷ്യൻ, അറബിക്ക്, ടൎക്കിഷ് എന്നീ പദങ്ങൾക്കുണ്ടായിട്ടുള്ള ഈ സംയോജനം ഭാഷാപരമായി അഭിവീക്ഷിക്കുമ്പോൾ അതീവപ്രാധാന്യമൎഹിക്കുന്ന ഒരു സംഗതിയാണ്. അവേദ്യങ്ങളായവയുടെ ഈ സംയോജനംനിമിത്തമാണ് സുന്ദരമായ ഉറുദുഭാഷ ആവിർഭവിച്ചതു്. അന്നേവരെ വ്യത്യസ്തവും അന്യോന്യവിരുദ്ധവുമായ ഹിന്ദു—ഇസ്ലാം സംസ്കാരങ്ങളുടെ സമ്മേളനത്തെ പ്രത്യക്ഷപ്പെടുത്തുന്നതാണ് പ്രസ്തുത ഭാഷ." ഹിന്ദുക്കളുടെയും മുസ്ലിമീങ്ങളുടെയും ഏകോപിച്ച പരിശ്രമങ്ങളാൽ സംവൃദ്ധമാക്കപ്പെട്ട ഈ ഭാഷ ഇരുവൎക്കും അവകാശപ്പെട്ട ഒരു പൊതുസ്വത്താണ്. ഗാലിബ്, ഹാലി, ആനിസ്സ്, ദാബീർ, മുൻഷി ജ്വാലാപ്രസാദ്, പണ്ഡിററ് വ്രജനാരായൻ, പണ്ഡിററ് രതൻനാഥ് എന്നിങ്ങിനെ ഹിന്ദുക്കളും മു

* 1935 ഡിസമ്പർ 13-ാംനു- ഇംഗ്ലണ്ടിലെ റോയൽ സൊസൈററി ഓഫ് ആർട്ട്സിൽ സർ. അബ്ദുൽഖാദിർ, കെ. സി. ഐ. ഇ. ചെയ്ത ബർഡ്‌വുഡ് പ്രസംഗത്തെ ഉപജീവിച്ചെഴുതിയതു്.

സ്ലിമീങ്ങളുമായ വിശ്രുത സാഹിത്യകാരന്മാർ ഉറദു സാഹിത്യ ഭാണ്ഡാഗാരത്തിൽ വിലപിടിച്ച മുതലുകൾ ചേർത്തിട്ടുണ്ട്.

മുസ്ലിം സമ്പർക്കത്താൽ ഇന്ത്യക്കുണ്ടായ വമ്പിച്ച നേട്ടങ്ങളിൽ പ്രധാനമായ മറെറാന്നാണ് ശില്പകല. ആദ്യകാലത്തെ മുസ്ലിം ഭരണാധികാരികളുടെ ശ്രദ്ധ വളരെയധികം ആകർഷിച്ചിട്ടുണ്ട് പള്ളികളും ശവകുടീരങ്ങളും രാജധാനികളും വിചിത്രമായി പണിയുന്നതിൽ. ശില്പകലാപരമായി ഔന്നത്യകോടിയിലിരിക്കുന്ന ഏതാദൃശമണിമാളികകളുടെ ആകൃതികളും അവയുടെ ചുമരുകളിലെ ചിത്രവേലകളും, വസ്ത്രങ്ങളും പരവധാനികളും നെയ്തുണ്ടാക്കുന്നതിൽ വളരെയധികം അനുവർത്തിക്കപ്പെട്ടിട്ടുണ്ട്. "മുഗൾ സാമ്രാജ്യചരിത്രം" എന്ന തൻെറ പുസ്തകത്തിൽ മി. ജാഫർ എന്ന ആധുനിക ഗ്രന്ഥകാരൻ ഇപ്രകാരം സമർത്ഥിച്ചിരിക്കുന്നു;—"ബാബർ ചക്രവർത്തി ആശ്ചര്യകരമായ വാസനയാണ് ചിത്രമെഴുത്തിൽ പ്രദർശിപ്പിച്ചിട്ടുള്ളതു്. തിമൂറിഡ് എന്ന വംശക്കാരായ തൻെറ പിതാമഹന്മാരുടെ കലാശേഖരണങ്ങളിൽനിന്നു തിരഞ്ഞെടുത്ത കലാപൂർത്തി നേടിയ പല ചിത്രങ്ങളും അദ്ദേഹം ഇന്ത്യയിലേക്കു കൊണ്ടുവന്നിട്ടുണ്ടെന്നു പറയപ്പെടുന്നുണ്ട്. ഇവയിൽ ചിലതു, നാദിർഷാ ഇ

ന്ത്യയെ ആക്രമിച്ച ദൽഹി കൈവശപ്പെടുത്തിയശേഷം പേഷ്യയിലേക്ക കൊണ്ടു പോയിരുന്നു. എന്നാൽ, ഇന്ത്യയിലുണ്ടായിരുന്നേടത്തോളം കാലം അവ ഈ രാജ്യത്തിലെ ചിത്രമെഴുത്തുകലക്ക് പുതിയൊരു ചൈതന്യവും പ്രചോദനവും നൽകിയിരുന്നു". അക്ബർ, ഷാജിഹാൻ എന്നീ മുഗിളചക്രവത്തിമാരാണ് ചിത്രമെഴുത്ത്, ശില്പകല എന്നിത്യാദി ലളിതകലകളെ വളരെയധികം അഭിവൃദ്ധിപ്പെടുത്തിയത്. "ഷാജിഹാൻെറ ഭരണം" എന്ന തൻെറ പുസ്തകത്തിൽ മി. അബ്ദുൾ അസീസ്സ് ഇപ്രകാരം എഴുതിയിരിക്കുന്നു:—"കല, സദാചാരം, ആചാരങ്ങൾ ഇവയെപ്പററിയ ഉന്നതാദശ്ങ്ങൾ പൊതുജനങ്ങളിൽ താഴ്ന്ന പടിയിലുള്ളവരിലേക്ക സംക്രമിപ്പിക്കുന്നതിന്നു മുഗിളപ്രമാണികൾ ഏകദേശമൊരു ദല്ലാളികളുടെ നിലയാണ് വഹിച്ചിരുന്നത്........ജനങ്ങളുടെ പതിവുകളും ആചാരങ്ങളും, ആദശ്ങ്ങൾ, അഭിനിവേശങ്ങൾ, ആഗ്രഹങ്ങൾ, വാസനകൾ, സുഖഭോഗങ്ങൾ മുതലായവ ഈ മാതൃകയെ അനുവത്തിച്ചിരുന്നു. ഈ പ്രചോദനപ്രവാഹത്തിൻെറ വിവിധ നിർച്ചാലുകളായിരുന്നു മുഗിളപ്രമാണികൾ. കലക്കും സംസ്കാരത്തിന്നും നൽകിയ പ്രോത്സാഹനവും ഈ വഴിക്കുതന്നെയായിരുന്നു; ഇത്തരം പ്രോത്സാഹനം നൽകുന്നതിൽ അഭിനിവേശം കുറഞ്ഞവർപോലും പരിഷ്കാരത്തിൻെറ പേരിൽ അതിൽനിന്നു വിരമിച്ചിട്ടില്ല."

ഖുർആൻ മുതലായ മതഗ്രന്ഥങ്ങൾ സുവർണ്ണരേഖകളാലും മററും അലങ്കരിക്കുന്നതു മുസ്ലിം പ്രമാണിമാരുടെ പതിവായിരുന്നു. അതിനെത്തുടന്നു അറബി, സംസ്കൃതം, പേഷ്യ എന്നീ ഭാഷകളിലെ ഗ്രന്ഥങ്ങളും ആകഷകമാംവണ്ണം എഴുതിവെക്കുന്നതും അലങ്കരിക്കുന്നതും ഒരു പതിവായിത്തീന്നിരുന്നു. കടലാസ്സിൻെറ ഉപയോഗം ഇന്ത്യയിൽ ആദ്യമായി അവതരിപ്പിച്ചതും മുസ്ലിമീങ്ങളാണെന്നു പ്രകൃതത്തിൽ പ്രസ്താവയോഗ്യമാണ്. തദ്വാരാ വിജ്ഞാനവിതരണത്തിൽ അതിമഹത്തായ ഒരു പങ്കാണ് അവർ വഹിച്ചിരുന്നതെന്നു പറയുകതന്നെ വേണം. ചൈനയിൽനിന്നാണ് കടലാസ്സ്നിർമ്മാണം മദ്ധ്യേഷ്യയിൽ പ്രചരിച്ചത്; മദ്ധ്യേഷ്യയിലെ സമാർക്കണ്ഡിൽ ഒരു വമ്പിച്ച കടലാസ്സനിർമ്മാണശാലയുണ്ടായിരുന്നു. അവിടെനിന്നാണ് ക്രിസ്ത്വാബ്ദം പത്താം ശതകത്തോടുകൂടി കടലാസ്സനിർമ്മാണം ഇന്ത്യയിൽ പ്രവേശിച്ചത്.

കലയുടെ മറെറാരു പ്രധാന ഭാഗമായ സംഗീതത്തിലും മുസ്ലിമീങ്ങൾ നൽകിയ സഹായവും ഗംഭീരമായിട്ടുള്ളതാണ്. ഇന്ത്യയിലെ സംഗീതവും മററു ലളിത കലകളെപ്പോലെതന്നെ ഹിന്ദുക്കളും മുസൽമാന്മാരും തമ്മിലുള്ള സമ്പക്കത്തിന്നു പുതിയ വഴികൾ വെട്ടിത്തെളിയിച്ചിരുന്നുവെന്നും, ഇരുവരും, ഈ കലയിലുള്ള തങ്ങളുടെ വ്യത്യസ്തമായ സ്വത്തുക്കൾ അന്യോന്യം കൈമാററംചെയ്യുകയും തദ്വാരാ സംഗീതകല പൂവ്വാധികം അഭിവൃദ്ധിപ്പെടുകയും ചെയ്തുവെന്നും മി. ജാഫർ "മുഗൾ സാമ്രാജ്യചരിത്ര"ത്തിൽ പ്രസ്താവിച്ചിട്ടുണ്ട്. സംഗീതകലക്ക അക്ബർ വള

രെയധികം പ്രോത്സാഹനം നൽകിയതായി അദ്ദേഹത്തിൻെറ മന്ത്രിമാരിലൊരാളായ അബുൾ ഫസൽ "അയിനി അക്ബറി" എന്ന തൻെറ പുസ്തകത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു. പല പുതിയ സംഗീത സാമഗ്രികളും മുസ്ലിമീങ്ങൾ ഇവിടെ അവതരിപ്പിക്കുകയും, ഇവിടെത്തന്നെയുള്ള ചില സാമഗ്രികൾ പേഴ്സ്യൻ രീതിയിൽ രൂപാന്തരപ്പെടുത്തി അവക്കു പേഴ്സ്യൻ പേരുകൾ നൽകപ്പെടുകയും ചെയ്തിട്ടുണ്ട്. റബാബ്, സരോദ്, തൌസ്സ്, ദിൽറുബ മുതലായ സംഗീതസാമഗ്രികൾ ഇതിന്നുദാഹരണങ്ങളാണ്.

കൌതുകമേറിയ ആരാമങ്ങൾ മുതലായ വിഹാരകേന്ദ്രങ്ങൾ ഇന്ത്യയിലവതരിപ്പിച്ചതും മുസ്ലിമീങ്ങളാണ്. അക്ബർ, ജഹാംഗീർ മുതലായ മുഗൾ ചക്രവർത്തിമാർ കാശ്മീരം മുതലായ സുഖവാസസ്ഥലങ്ങൾ സന്ദർശിക്കുക പതിവായിരുന്നുവെന്നതു ചരിത്രപ്രസിദ്ധമാണല്ലൊ. ശ്രീനഗരിയിലെ വിശ്രുതമായ "ഷാലമാർ" തോട്ടത്തെ അപ്പടി പകർത്തി നിർമ്മിക്കപ്പെട്ടതാണ് ലാഹോറിലെ അതേ പേരിലുള്ള സുപ്രസിദ്ധമായ ആരാമം. മുസ്ലിം രാജാക്കന്മാരുടെ ഏതാദൃശമായ പരിശ്രമങ്ങൾ ഹിന്ദുക്കളും മുസ്ലിമീങ്ങളുമായ ജനതയിൽ സാംസ്കാരികമായ പരിവർത്തനം വളരെയധികം വരുത്തിച്ചേർത്തിട്ടുണ്ടെന്നുള്ളതു തീർച്ചയാണ്. ഈവിധത്തിലുള്ള അഭിവൃദ്ധിക്കു ബ്രിട്ടീഷുകാരുടെ ആവിർഭാവവും ഗണ്യമായ സഹായമാണ് നൽകിയി

ട്ടുള്ളത്. മുഗൾചക്രവർത്തിമാരാൽ നിർമ്മിക്കപ്പെട്ട ഭംഗിയേറിയ ആരാമങ്ങൾ സന്ദർശിച്ച പല സാഹിത്യകാരന്മാരുടെയും ഭാവനയ്ക്കു അവ നൂതന ചൈതന്യം നല്കുകയും ഇൻറോ—പേർഷ്യൻ ഭാഷയിലും ഉറുദുവിലും തൽഫലമായി പല പ്രസിദ്ധ കവനങ്ങൾ ഉണ്ടായിത്തീരുകയും ചെയ്തിട്ടുണ്ട്.

ജീവിതത്തിൻെറ മനോഹരമായ വശങ്ങൾ മുസ്ലിംസംസ്കാരസമ്പത്തിയാൽ ഏതെല്ലാംവിധത്തിൽ പ്രകാശമാനമായിത്തീർന്നു എന്നതിനെപ്പററിയാണ് ഇതേവരെ പ്രതിവാദിച്ചത്. ഭരണവിഷയത്തിലും നവീനാദർശങ്ങളും ആശയങ്ങളും സമ്പ്രദായങ്ങളും ഇന്ത്യയിലവതരിപ്പിച്ചതും മുഗിളചക്രവർത്തിമാരായിരുന്നു. അവയിൽ ഭൂനികുതിസമ്പ്രദായം മുതലായ പലതും ബ്രിട്ടീഷുകാർ ഇന്ത്യയുടെ ഭരണത്തിൽ അപ്പടി അംഗീകരിച്ചിട്ടുണ്ട്. പ്ലാസ്സി യുദ്ധത്തോടുകൂടി മുഗൾ ഭരണം ഇവിടെ തീരെ അസ്തമിച്ചുവെങ്കിലും അവരവതരിപ്പിച്ച പോസ്റ്റൽ ഏർപ്പാടുകളും മററും നിലനിൽക്കുകതന്നെ ചെയ്തു. തോടുകളും റോഡുകളും വഴിയമ്പലങ്ങളും നിർമ്മിക്കുന്നതിൽ മുസ്ലിമീങ്ങൾ അനുവർത്തിച്ച നയം പരിഷ്കൃതമായിരുന്നു. ആ കാലത്തെ യൂറോപ്പിലെ ഭരണാധികാരികളുടേതിനേക്കാൾ സംസ്കൃതസമ്പന്നമായിരുന്നു ഇന്ത്യയിൽ മുസ്ലിം രാജാക്കന്മാർ ഏർപ്പെടുത്തിയ ഭരണചട്ടങ്ങൾ. ബ്രിട്ടീഷുകാരുടെ ആവിർഭാവത്തിന്നുശേഷം അവരേർപ്പെടുത്തിയ നൂതന ഭരണചട്ടങ്ങളുടെ ഫലം ആശാസ്യമല്ലായിരുന്നുവെന്നു മെക്കാളെ തന്നെ രേഖപ്പെടുത്തിട്ടുണ്ട്. അങ്ങിനെ ഇന്നത്തെ ഭാരതീയ സംസ്കാരത്തിൻെറ ഏതേതു വശം എടുത്തു പരിശോധിച്ചാലും മുസ്ലിമീങ്ങളുടെ സഹകരണവും സഹായവും അതിൻെറ വികസനത്തിന്നും വളർച്ചക്കും സ്വല്പമല്ല സഹായകമായിട്ടുള്ളതെന്നു കാണാവുന്നതാണ്.



# മലയാള ഭാഷാഭ്യസനം

VI

(തുടൎച്ച)

## പദരീതി

കെ. കുര്യാക്കോസ്, തോട്ടുങ്കൽ, എം. എ., എൽ. റ്റി.

ഇനി പ്രതിപാദിക്കാനുള്ളതു "പദരീതി"യെക്കുറിച്ചാകുന്നു. ഈ രീതിയുടെ ഒരു സ്ഥൂലസ്വരൂപം മുൻപു പലയിടത്തും കാണിച്ചുകഴിഞ്ഞിട്ടുള്ളതാണ്. അതായത്, വസ്തുക്കളോ അവയുടെ മാതൃകകളോ ചിത്രങ്ങളോ കാണിച്ച് സംഭാഷണം നടത്തി വസ്തുവിന്റെ പേരുപറയിച്ച് എഴുതിവായിപ്പിച്ച് പദപരിചയംവരുത്തിയശേഷം പദങ്ങളെ അക്ഷരങ്ങളായി വിഭജിച്ചു മനസ്സിലാക്കുക—ഇതാണ് പദരീതിയുടെ ഗതി.

ഈ രീതിക്ക് നിരവധി ഗുണങ്ങൾ പറയുവാനുണ്ട്. ഒന്നാമത് ഇതു പ്രകൃത്യനുസൃതമായ രീതിയാണ്. അക്ഷരമാലാ രീതിയെ നാം അപലപിച്ചതു് ആ രീതി പ്രകൃതിയെ പിൻതുടരുന്നില്ല എന്ന സംഗതിയിന്മേലാണല്ലോ. പദരീതി പ്രകൃതിയെ തികച്ചും അനുസരിക്കുന്നു. ഭാഷയുടെ പ്രാഗ്രൂപം പദങ്ങളായിരിക്കണമെന്ന് ഭാഷോൽപ്പത്തിയെപ്പററിയുള്ള അറിവിൽനിന്ന് അനുമാനിക്കാവുന്നതാണല്ലൊ. ഭാഷ വളരെ വളൎന്നതിന്നുശേഷമായിരിക്കണം പൂൎണ്ണവാക്യങ്ങളുടെ വരവ്. ശിശു ഭാഷ വശമാക്കുന്നതും ആദ്യം പദങ്ങളായിട്ടാണ്. ആ സ്ഥിതിക്ക് പദങ്ങൾ മൂലം ബോധനം തുടങ്ങുന്നതു് പ്രകൃത്യനുസരണമാണെന്ന് തീൎത്തുതന്നെ പറയാം.

ഒരുവിധത്തിൽ പറഞ്ഞാൽ "പദ"ങ്ങൾ വായിക്കുവാൻ പഠിച്ചുകൊണ്ടാണ് ശിശു പാഠശാലയിലെത്തുന്നതു്. എങ്ങനെയെന്നോ? പട്ടിയെക്കാണുന്ന ഒരു ശിശു "പട്ടി" എന്നു പറയുന്നു. അമ്മയെക്കണ്ടാൽ അമ്മയെന്നും. ഇതുപോലെ തനിക്കു പരിചയപ്പെട്ട ഏതൊരു ദ്രവ്യത്തെ കണ്ടാലും അതിന്റെ പേരുപറയുവാൻ കുട്ടിക്കു ശീലമുണ്ടു. ഈ പറച്ചിൽ വസ്തുക്കളെനോക്കിയുള്ള വായനയായി വേണമെങ്കിൽ സങ്കല്പിക്കാമല്ലൊ. പട്ടിയെക്കണ്ടാൽ പട്ടി എന്നുപറയുവാൻ ശീലമുള്ള കുട്ടിയെ, "പട്ടി"എന്ന എഴുത്തുനോക്കി പട്ടി എന്നുപറയാൻ പരിചയിപ്പിക്കുന്നതാണ് പദരീതി. ആകയാൽ ഇതു് വളരെ സ്വാഭാവികമായ ഒരു പദ്ധതിയാണെന്നു പറയുന്നതിലും പിശകില്ല

പദങ്ങളെ "പദാൎത്ഥ"ങ്ങളോടു ബന്ധിപ്പിച്ച് പഠിപ്പിക്കുന്നതിനാലും അവയെപ്പററി സംഭാഷണങ്ങൾ നടത്തുന്നതിനാലും വിദ്യാൎത്ഥിയുടെ മനസ്സിൽ ആ

ശയങ്ങൾ വൎദ്ധിക്കുകയും ഈ ആശയങ്ങൾക്കു പരസ്പരബന്ധമുണ്ടാകുകയും അങ്ങിനെ മാനസിക വികസനം സാധിക്കുകയും ചെയ്യുന്നു.

പദാൎത്ഥങ്ങളും ചിത്രങ്ങളും മററും ക്ലാസ്സിൽ പ്രദൎശിപ്പിക്കുന്നതു് കുട്ടികളുടെ മനസ്സിനെ ആകൎഷിക്കുന്നതാണ്; തൻമൂലം അവൎക്കു് പാഠത്തിൽ ശ്രദ്ധയും രസവു,മുണ്ടാകുന്നു. ഇപ്രകാരം പ്രദൎശിപ്പിക്കുന്ന വസ്തുക്കൾ അവൎക്കു താൽപൎയ്യത്തിനു വകയുള്ളതും ഉപയോഗമുള്ളതുമായിരിക്കുമ്പോൾ ബോധനം അവരുടെ ജീവിതവുമായി ബന്ധപ്പെട്ടതായിത്തീരുകയും, തദ്വാരാ അവൎക്കു് ആവശ്യബോധമുണ്ടാവുകയും ആ വിധത്തിലും പാഠത്തിൽ ശ്രദ്ധയും രസവും സംജാതമാകയുംചെയ്യുന്നു.

പദങ്ങളും അക്ഷരങ്ങളും രേഖപ്പെടുത്തീട്ടുള്ളകാൎഡുകൾ ഉപയോഗിച്ചു് വിജ്ഞാനം ദൃഢപ്പെടുത്തുന്നതിന്നും, മറന്നുപോയവയെ ഓൎമ്മിപ്പിക്കുന്നതിനുംകഴിയും

ചില ചില്ലറ ദോഷങ്ങളും ഇതിൽ കണ്ടുപിടിക്കാം. പേരുമാത്രം ഗ്രഹിക്കുന്നതുകൊണ്ടു് ആശയസ്ഫൂൎത്തിയുണ്ടാകുന്നില്ല. ചിത്ര പ്രദൎശനംകൊണ്ടുമാത്രം പദ

ങ്ങളെ ശാശ്വതമായി ധാരണയിൽ നിർത്തുക വിഷമമമാണ്. എല്ലാ അക്ഷരങ്ങളും ഈ വിധത്തിൽ സാധനങ്ങളും ചിത്രങ്ങളും കാണിച്ചു പഠിപ്പിക്കാനും കഴികയില്ല.

താരതമ്യേന ഗുണാധിക്യം കാണുന്ന ഈ പദരീതിയാണ് ഇപ്പോൾ പ്രാരംഭഭാഷാബോധന വിഷയത്തിൽ പ്രചാരത്തിലിരിക്കുന്നതു്. എന്നാൽ ഒരു സംഗതി ഓർമ്മിക്കേണ്ടതുണ്ട്. പദരീതിമാത്രം ഉപയോഗിച്ചാൽ ഉദ്ദേശ്യം മുഴുവൻ സാധിക്കുന്നതല്ല. പദങ്ങൾ വശമാക്കുക മാത്രമല്ലാ, അക്ഷരം പഠിപ്പിക്കുകമാത്രമല്ലാ വാക്യങ്ങൾ വായിക്കാനുള്ള പഠനവും പ്രാരംഭഭാഷാബോധനത്തിൽ ഉൾപ്പെടുന്നു. അപ്പോൾ പദങ്ങൾമാത്രം പഠിച്ചാൽ പോരാ വാക്യങ്ങളും വേണമെന്നുവരുന്നുണ്ട്. അതുകയാൽ "പദരീതി"യെ പ്രധാനമാക്കിക്കൊണ്ടുള്ള ഒരു "മിശ്രരീതി"യാണ് ഉപയോഗിക്കപ്പെട്ടുവരുന്നതു്.

പദരീതിപ്രകാരം അക്ഷരജ്ഞാനം വരുത്തിയശേഷം, അക്ഷരങ്ങൾ ചേൎന്ന പദങ്ങളും പദങ്ങൾ ചേൎന്ന വാക്യങ്ങളും പഠിപ്പിക്കുന്നതാണ് ഈ രീതി. പ്രാരംഭഭാഷാബോധനത്തിന്നായി തയ്യാർചെയ്തു കാണുന്ന പാഠപുസ്തകങ്ങളെല്ലാം ഈ പദ്ധതിയനുസരിച്ചാണ്. എന്നാൽ ഇതിലെ അധികഭാഗവും "പദരീതി"തന്നെയാണെന്നും അവസാനഭാഗത്തുമാത്രമേ വാക്യരീതി ആവിർഭവിക്കുന്നുള്ളുവെന്നും പറയേണ്ടതുണ്ട്. പഠിച്ച അക്ഷരങ്ങൾ ഉപയോഗിച്ച് നൂതനപദങ്ങളും പഠിച്ച പദങ്ങൾ ഉപയോഗിച്ച് നൂതനവാക്യങ്ങളും നിൎമ്മിക്കുന്ന ചില പാഠങ്ങളും ഇടയ്ക്കിടെക്കാണാം. ഇതു സ്വീകാൎയ്യവുമാണ്.

ഭാഷാബോധനം തുടങ്ങുന്നതിനു മുൻപുള്ള ഒരുക്കം.

പാഠശാലയിൽ ഓരോ വിദ്യാൎത്ഥിയേയും പ്രത്യേകം പഠിപ്പിക്കുകയല്ല, ഒരു ക്ലാസിലെ വിദ്യാൎത്ഥിസമൂഹത്തെ ഒരേ രീതിയിൽ പരിഗണിച്ച് പഠിപ്പിക്കുകയാണല്ലൊപതിവ്. ഈ പരിഗണന പരമാബദ്ധമാണെന്നുപറയേണ്ടതില്ലല്ലോ. പല ക്ലാസുകളിലും പഠിച്ച് പല പരീക്ഷകളും ജയിച്ച് മേൽക്ലാസുകളിൽ എത്തുന്ന വിദ്യാൎത്ഥികളിൽതന്നെയും എല്ലാവരും ഒരേ തരത്തിൽ അറിവുള്ളവരല്ല; സംഭാഷണത്തിലും വായനയിലും എഴുത്തിലും തുല്യശക്തിയുള്ളവരല്ല; മാനസികസ്ഥിതിയിലും സമതപമുള്ളവരല്ല. ഈ സ്ഥിതിക്ക് മതം, സമുദായം, ധനസ്ഥിതി, സംസ്കാരം മുതലായ സംഗതികളിൽ അത്യന്തഭിന്നതയുള്ള അനേക കുടുംബങ്ങളിൽ നിന്ന് നേരേ പാഠശാലയിലെത്തുന്ന പൈതങ്ങൾ എത്രമാത്രം ഭിന്നപ്രകൃതിയുള്ളവരായിരിക്കും! എത്ര ഭിന്നമായ ശക്തികളായിരിക്കും അവരുടേതു്! ചിലർ ഒന്നും പറയാത്ത "മിണ്ടാപ്പൂച്ച"കളാണെങ്കിൽ മററു ചിലർ അബദ്ധമയമായി അത്തും മിത്തും പറയുന്ന "കുസൃതിക്കുട്ടക്ക"ളായിരിക്കും. സമ്പന്നവും സംസ്കൃതവുമായ കുടുംബങ്ങളിൽനിന്നു വരുന്ന കുട്ടികൾക്ക് പലകാൎയ്യങ്ങളെക്കുറിച്ചും പലതരത്തിലുള്ള അറിവുകളും അതിനനുസരിച്ചുള്ള മാനസിക വികാസവുമുണ്ടെങ്കിൽ, ദരിദ്രവും അ

സംസ്കൃതവുമായ കുടുംബങ്ങളിൽനിന്നു വരുന്ന കുട്ടികൾ ഒരുകാര്യവും അറിഞ്ഞുകൂടാത്തവരും ഒട്ടും വളരാത്ത മനസ്സോടുകൂടിയവരുമായിരിക്കും. ഇങ്ങനെയുള്ള ഭിന്നതകളെ ഏകദേശമായിട്ടെങ്കിലും പരിഹരിച്ച് വിദ്യാർത്ഥികളെ സാമൂഹ്യബോധനത്തിനായി ഒരുക്കേണ്ടതുണ്ട്.

"വിദ്യാഭ്യാസത്തിലെ മിതവ്യയം" എന്ന ഒരു തത്വവും ഇവിടെ സ്മരണീയമാണ്. അദ്ധ്യാപകാദ്ധ്യേതാക്കളുടെ സമയവും ശക്തിയും ദുർവ്യയം ചെയ്യാതെ കുറഞ്ഞ സമയംകൊണ്ട് കൂടുതൽ കാര്യങ്ങൾ പഠിപ്പിക്കാൻ സാധിക്കണം. സാമൂഹ്യബോധനത്തിന് ഒരുക്കുവാനും സമയശക്തികളുടെ ദുർവ്യയം കൂടാതിരിക്കുവാനുമുള്ള ഏകമാർഗ്ഗം സംഭാഷണപാഠങ്ങൾ നടത്തി പാഠശാലയിൽ വരുമ്പോൾ വിദ്യാർത്ഥികൾക്കുള്ള അറിവുകളെ സമീകരിച്ചും ശോധനചെയ്തും വിപുലമാക്കിയും അവരെ ഭാഷാബോധനത്തിന് യോഗ്യതയുള്ളവരാക്കിത്തീർക്കുക എന്നുള്ളതത്രെ. പാഠശാലയിൽ വരുന്ന ഓരോ വിദ്യാർത്ഥിയുടെ പക്കലും എന്തെല്ലാം ഉണ്ടെന്നുള്ളതു് അദ്ധ്യാപകൻ അറിയുക, അതിനെ വെളിപ്പെടുത്തിക്കുക, ന്യൂനതകൾ പരിഹരിക്കുക—ഇതാണ് സാമൂഹ്യബോധനത്തിനുള്ള സജ്ജീകരണം.

വിദ്യാഭ്യാസം തുടങ്ങുവാൻ വരുന്ന ശിശുക്കളുടെ ഹൃദയത്തിലും ചില ആശയങ്ങളുണ്ട്; ഈ ആശയങ്ങളാണ് അദ്ധ്യാപകൻ നൽകാൻ ഉദ്ദേശിക്കുന്ന വിജ്ഞാനങ്ങളുടെ മുന്നറിവ്. അതിനാൽ ഈ ആശയങ്ങൾക്ക് ബോധനത്തിൽ വലിയ സ്ഥാനവും ശക്തിയുമുണ്ട്. ഇപ്രകാരമുള്ള ആശയങ്ങൾ എല്ലാവരിലും ഒരേവിധത്തിലൊ ഒരേ അളവിലൊ ഇല്ലെന്നു പറഞ്ഞുകഴിഞ്ഞുവല്ലൊ.



# സാമൂതിരിമാരും ലോകത്തിലെ

# മുഹമ്മദീയ കോയ്മകളും

പി. സി. എം. രാജാ, ബി. എ., എൽ. ടി.

മുഹമ്മദ്നബിക്കു മുമ്പുപോലും അറബികൾ കേരളവുമായി വ്യാപാരം നടത്തിയിരുന്നുവെന്നതിനു ധാരാളം ലക്ഷ്യങ്ങളുണ്ടു. ക്രിസ്ത്വാബ്ദം 638-ൽ പ്രബലന്മാരായ ചില മുഹമ്മദീയർ ഈജിപ്ത് പിടിച്ചടക്കിയതിനാൽ കേരളക്കരയും പടിഞ്ഞാറുമായുള്ള വ്യാപാരം നിലച്ചു; മലയാളക്കരയും ചൈനയുമായിട്ടാണ് പിന്നീടു കുറേക്കാലം വാണിഭം നടന്നുകൊണ്ടിരുന്നത്. എന്നാൽ 9-ാം നൂററാണ്ടു മുതൽ മുഹമ്മദീയരായ അറബിവ്യാപാരികൾ മലബാറും പടിഞ്ഞാറൻ രാജ്യങ്ങളുമായി വീണ്ടും വ്യാപാരബന്ധങ്ങൾ സ്ഥാപിച്ചു.

അറബികളായ മുഹമ്മദീയൎക്കു സകലവിധസൌകൎയ്യങ്ങളും ഇന്ത്യയിൽ അനുവദിച്ചു ഈ രാജ്യത്തു ഐശ്വൎയ്യം വൎദ്ധിപ്പിപ്പാൻ പ്രധാനമായി ശ്രമിച്ചതു സാമൂതിരിയാണ്. 9-ാംനൂററാണ്ടു മുതൽക്കു കേരളചരിത്രത്തിലെ പ്രധാന ഭാഗം സാമൂതിരിമാരുടെ ഉയൎച്ചയാണല്ലോ. സാമൂതിരി വംശത്തിന്റെ പ്രതാപത്തിനും പ്രഖ്യാതിക്കും അന്നത്തെ അറബിവ്യാപാരികൾ വളരെഅധികം സഹായിച്ചിട്ടുണ്ട്. അക്കാലം മുഹമ്മദീയരായ അറബികൾ കച്ചവടത്തിലും കയ്യൂക്കിലും ഉൽക്കൎഷം പ്രാപിച്ചിരുന്നതിനാൽ കേരളത്തിൽ വന്ന അറബി വ്യാപാരികൾ അന്നത്തെ പ്രബലമുസ്ലിം രാജ്യങ്ങളിലെല്ലാം സാമൂതിരിയുടെ ഖ്യാതി പരത്തി. 9-ാം നൂററാണ്ടു മുതല്ക്കു അറബികളുടെ സന്തതിപരമ്പരകളിൽപെട്ട മലബാറിലെ മാപ്പിളമാരും സാമൂതിരിയെ സഹായിച്ചുപോന്നു. അക്കാലം മുതല്ക്കുതന്നെ മരയ്ക്കാർകുടുംബക്കാർ പാരമ്പൎയ്യമായി നമ്പൂതിരിയുടെ കപ്പൽസൈന്യങ്ങളെ നയിച്ചുവന്നതായി കാണുന്നു. ഇവർ അന്നത്തെ പ്രസിദ്ധ മുസ്ലിം രാജ്യങ്ങളായ ത്രിപ്പൊളി (Tripoli), മൊറോക്കൊ, ഈജിപ്ത്, പേർസ്യ മുതലായ പ്രദേശങ്ങളിൽ വാണിജ്യാൎത്ഥവും മററും സാമൂതിരിയുടെ ആൾക്കാർ എന്ന നിലയിൽ സഞ്ചരിച്ചതിനാൽ കോഴിക്കോടിന്റെ ഐശ്വൎയ്യമെന്നപോലെ അവിടുത്തെ അധിപന്റെ അപദാനങ്ങളും ഈ രാജ്യങ്ങളിൽ പ്രകീൎത്തനം ചെയ്യപ്പെട്ടു. സാമൂതിരിയുടെ നാവികപ്പടത്തലവന്മാരായ മമ്മാലിമരക്കാരും കുഞ്ഞാലിമരക്കാരും മററും കൈറോ, ഡെമാസ്കസ് തുടങ്ങിയ വലിയ നഗരങ്ങളിൽപോലും സുപരിചിതന്മാരായിരുന്നു. ഉത്തരേന്ത്യയിലെയും ദക്ഷിണഖണ്ഡത്തിലെയും മുസ്ലിം കോയ്മകളും സാമൂതിരിയും തമ്മിൽ സ്നേഹബന്ധത്തിൽ ഏൎപ്പെട്ടതിനു പുറമെ, ഈജിപ്ത്, തുൎക്കി ഇവിടങ്ങളിലെ സുൽത്താന്മാരും പേർസ്യയിലെ ഷായും മററും പലപ്പോഴും ഐക്യസൂചകമായി അന്യോന്യം ദൂതന്മാരെ അയക്കുകയും ചെയ്തിരുന്നു.

“8 നാഴിക മാത്രം ചുററളവുണ്ടായിരുന്ന അന്നത്തെ കോഴിക്കോടു പട്ടണത്തിലെ പ്രധാന നിവാസികൾ ഹിന്ദുക്കളായിരുന്നുവെങ്കിലും ഓർമസ്, ബസ്റ, കൈറോ, അബ്സീനിയാ. ട്യൂനീസ്, വെനീസ്, ഈജിപ്ത് മുതലായ ഇടങ്ങളിലെ ധാരാളം മുസ്ലിംകളും” കോഴിക്കോട്ടുണ്ടായിരുന്നതിനാൽ മുസ്ലിം കോയ്മകൾ സാമൂതിരിയുടെ ഉററ മിത്രങ്ങളായിരുന്നുവെന്നു ഖണ്ഡിച്ചു പറയാം. അറബികൾ സാമൂതിരിക്കു ധാരാളമായി കൊടുത്ത കുതിരകൾ നിമിത്തമത്രെ സാമൂതിരിക്കു കേരളത്തിൽ പ്രാബല്യം ലഭിച്ചതെന്നു മി. കെ. എം. പണിക്കർ എഴുതിയിരിക്കുന്നു. പറങ്കികളുടെ ആഗമനത്തിനു രണ്ടുമൂന്നു ശതാബ്ദക്കാലം മുമ്പു മുതൽക്കേ സാമൂതിരിയായിരുന്നു കേരളത്തിലെ ഏററവും പ്രബലരാജാവു്. “വടക്ക് കണ്ണൂർ മുതൽ തെക്ക് തിരുവിതാംകൂർ കൊല്ലംവരെ സാമൂതിരിയുടെ ആജ്ഞതികളും നടന്നിരുന്നു”വെന്നും കാണുന്നു.

ലോകത്തിലെ മുഹമ്മദീയ രാജ്യങ്ങളിലെ പ്രസിദ്ധന്മാരായ പലരും സാമൂതിരിയുടെ രാജ്യത്തിൽ സഞ്ചരിച്ചു സാമൂതിരിയുടെ ഗുണഗണങ്ങളെ പ്രശംസിച്ചിട്ടുണ്ട്. 1342—43-ൽ ടാഞ്ചീറിലെ ഇബ്

നബത്തൂതാ കോഴിക്കോട്ട സന്ദർശിച്ചു "അറബികളുടെ സ്ഥിതി വളരെ തൃപ്തികര"മെന്ന രേഖപ്പെടുത്തീട്ടുണ്ട്. 1442-ൽ പേർസ്യയിലെ രാജാവായിരുന്ന റോക്ക്ഷാ സാമൂതിരിയോടുള്ള സഖ്യസൂചകമായി അബ്ദുൽ റസ്സാക്ക് എന്ന സാഹിത്യകാരനെ പ്രത്യേക പ്രതിനിധിയായി അയച്ചതും അദ്ദേഹത്തെ സാമൂതിരി ഗംഭീരമായി സ്വീകരിച്ചതും മററും അബ്ദുൽ റസ്സാക്ക്തന്നെ സാമൂതിരിയെ പ്രശംസിച്ചെഴുതിയ കൂട്ടത്തിൽ പ്രസ്താവിച്ചുകാണുന്നു. സാമൂതിരിയെ ഇസ്ലാംമതത്തിലേക്ക സ്നേഹപൂർവ്വം ക്ഷണിക്കുന്നതിന്ന കൂടിയാണ് തന്റെ പ്രതിനിധിയെ ഷാ അയച്ചതെന്നും പറയപ്പെടുന്നു. 1490-ൽ വളരെ ധനവാനായ ഒരു മുസ്ലിം സാമൂതിരിയെ വന്നു കണ്ട മലബാറിൽ കൂടുതൽ പള്ളികൾ നിർമ്മിക്കുവാനുള്ള സമ്മതം വാങ്ങിയെന്നു കാണുന്നു.

മലയാളക്കരയുമായുള്ള കച്ചവടത്താൽ ഈജിപ്ത്, തുർക്കി തുടങ്ങിയ മുസ്ലിം രാഷ്ട്രങ്ങളിലുണ്ടായ ക്ഷേമം കണ്ടിട്ടുള്ള അസൂയ നിമിത്തമാണ് പറങ്കികൾ തുടങ്ങിയ യൂറോപ്യന്മാരും ജൂതന്മാരും ഇന്ത്യയിലേക്ക വരുവാനുള്ള പുതിയ വഴികൾ കണ്ടുപിടിപ്പാനിടയായതെന്നു പ്രസിദ്ധമാണല്ലോ. പോർച്ചുഗീസുകാർ ഈജിപ്റ്റിലേയും തുർക്കിയിലേയും വ്യാപാരത്തെ നശിപ്പിക്കുമെന്ന പ്രതിജ്ഞ ചെയ്തു പുറപ്പെട്ടവരാണ്. ഇവരെ ഓടിക്കുവാൻ "ഒരു പരിശുദ്ധയുദ്ധം" തന്നെനടത്തുന്നതിന്ന അന്നത്തെ മുസ്ലിം കോയ്മകൾ നിശ്ചയിക്കുകയും ആയതിന്ന 1500-മാണ്ടുമുതല്ക്കേ അവർ സാമൂതിരിയുമായി കൂടുതൽ സ്നേഹക്കരാറുകളിൽ ഏർപ്പെടുകയും ചെയ്തു. കേബ്രാൽ എന്ന പറങ്കിനായകനെ അനേകം കപ്പലുകളോടുകൂടി പോർച്ചുഗീസുരാജാവ് ഇന്ത്യയിലേക്കയച്ചത് "കോഴിക്കോട്ടുള്ള മെക്കക്കാരായ മുഹമ്മ

ദീയരെ മുഴുവനേയും ഓടിക്കുവാൻ സാമൂതിരിയെ നിർബ്ബന്ധിക്കുന്നതിന്നും സാമൂതിരി വഴിപ്പെടാഞ്ഞാൽ അദ്ദേഹത്തിന്റെ കീഴ്‌രാജാക്കന്മാരുടെ ഭാഗം ചേർന്നു സാമൂതിരിയെ ശിക്ഷിക്കുന്നതിന്നും'' വേണ്ടിയാണെന്നു രേഖപ്പെടുത്തിയിട്ടുണ്ട്. കേബ്രാൽ 1500 സെപ്റ്റംബർ 13-ാംനു-യാണ് കോഴിക്കോട്ടു എത്തിയത്. അയാൾ നിർദ്ദേശിച്ചപ്രകാരം മുഹമ്മദീയർക്കെതിരായി പ്രവർത്തിപ്പാൻ സാമൂതിരി വഴിപ്പെടാഞ്ഞതിനാൽ അയാൾ സാമൂതിരിയുടെ കീഴിൽ നാടുവാണിരുന്ന കൊച്ചി രാജാവിനെ ചെന്നു കണ്ടു സാമൂതിരിക്കെതിരായി സഖ്യം ചെയ്തു. ഇതിൽപിന്നെ പറങ്കികൾ മുഹമ്മദീയരേയും സാമൂതിരിയേയും നശിപ്പിക്കാൻ ബദ്ധകങ്കണരായിട്ടാണ് പുറപ്പെട്ടത്. 1502 ഒക്ടോബറിൽ വാസ്കോഡിഗാമ, ഹജ്ജ് യാത്രകഴിഞ്ഞു കോഴിക്കോട്ടേക്കു മടങ്ങിയിരുന്ന അറബിക്കപ്പലുകളെ പിടിച്ചു നശിപ്പിച്ചതു സാമൂതിരിക്കു ഈജിപ്ത് സുൽത്താനാൽ ദൈത്യവുംകൊണ്ടയക്കപ്പെട്ട ജോവാർ പക്കിയുടെ അഭ്യർത്ഥനകൾകൂടി അവഗണിച്ചിട്ടാണ്.

കൂടുതൽ പ്രതികാരേച്ഛയോടുകൂടി ഗാമ കോഴിക്കോട്ടുവന്നു അവിടെയുള്ള ''സകല അറബിയേയും മാപ്പിളയേയും നാടുകടത്തുവാനായി'' സാമൂതിരിയോടാവശ്യപ്പെട്ടു. അന്നു കോഴിക്കോട്ടു 5000 മുഹമ്മദീയ കുടുംബങ്ങളുണ്ടായിരുന്നു. സാമൂതിരി ഈ ഭീഷണിക്കു വഴിപ്പെടായ്കയാൽ വാസ്കോഡിഗാമ പ്രവർത്തിച്ച അക്രമങ്ങൾക്കതിരില്ലായിരുന്നു. അയാൾ കോഴിക്കോട്ടുവിട്ടു കൊച്ചിയിൽ ചെന്നു സാമൂതിരിയെ തീരെ ഒതുക്കുവാൻ ശ്രമങ്ങൾ തുടങ്ങി. സാമൂതിരിയും പഴയ മൈത്രിയെ പുതുക്കി സഹായത്തിന്നായി 1504-ൽ തന്റെ പ്രതിനിധിയായി മായിമാമിമരയ്ക്കാരെ ഈജിപ്ത് സുൽത്താന്റെ സന്നിധിയിലേക്കും വേറെ ചിലരെ തുർക്കി സുൽത്താൻ മുതലായ മററു മുഹമ്മദീയ രാജാക്കന്മാരുടെ അടുക്കലേക്കും അയച്ചു. സാമൂതിരിയും മുസ്ലിം കോയ്മകളും തമ്മിലുള്ള ഉറച്ച മൈത്രിയെപ്പററി പോർച്ചുഗീസു വൈസ്രോയിമാരിൽവെച്ചു ഏററവുമധികം തന്ത്രജ്ഞനും പ്രബലനുമായ അൽബുക്കർക്ക് കൊച്ചിരാജാവിന്നു എഴുതിയതിങ്ങിനെയാണ്:—

'താങ്കളും സാമൂതിരിയുമായുള്ള ശത്രുതനിമിത്തമാണ് (ഞങ്ങളുടെ സഹായമുണ്ടായിട്ടും) താങ്കളുടെ കപ്പലുകളെ നശിപ്പിക്കാനായി കൈറോവിലേയും വെനീസ്സിലേയും (അന്നു തുർക്കിയുടെ കീഴിൽ) കപ്പലുകൾ ഇന്ത്യാസമുദ്രത്തിൽ വരാൻ ധൈര്യപ്പെടുന്നത്; താങ്കൾക്കു കോഴിക്കോട്ടുമായുള്ള മെക്കക്കാ (അറബികൾ) രുടെ വാണിജ്യം തടയാനാഗ്രഹമുണ്ടെങ്കിൽ സാമൂതിരിയുമായി സ്നേഹിച്ചു തന്ത്രമുപയോഗിച്ചാലേ അതു സാദ്ധ്യമാകയുള്ളൂ.'

1505-ൽ വന്ന പറങ്കിത്തലവനായ അൽമെദാവിന്നു പോർച്ചുഗീസു രാജാവു കൊടുത്ത നിർദ്ദേശം അറബികളെ കോഴിക്കോട്ടുനിന്നു ഓടിക്കുവാനും ഈജിപ്ത് സുൽത്താനെ ഒതുക്കുവാനുമായിരുന്നു. മാലദ്വീപു (Maldives) വഴി അറബികൾ കോഴിക്കോട്ടു വരുന്നതു് തടയുവാനാണ് അൽമേദാ ഉറച്ചത്. ഈജിപ്ത്കാരെ സഹായിക്കാൻ സാമൂതിരി 200 ചെറുകപ്പലുകളും കുറെ തോക്കുകളും മരയ്ക്കാർമാരുടെ കീഴിൽ അയച്ചു. കോഴിക്കോട്ടുണ്ടായിരുന്ന വാർത്തേമ എന്ന ഇററലിക്കാരൻ ഈ വിവരം ഗൂഢമായി അൽമേദക്ക് എത്തിച്ചതിനാൽ സാമൂതിരിയുടെ നാവികപ്പടയെ പറങ്കികൾ രണ്ടു ദിവസത്തെ കഠിനയുദ്ധത്തിൽ പരാജയപ്പെടുത്തി നശിപ്പിച്ചിട്ടും സാമൂതിരി പറങ്കികളുടെ കച്ചവടക്കപ്പലുകളെ തടഞ്ഞുനിർത്തി. എങ്കിലും തൽക്കാലം ഈജിപ്ത് സുൽത്താന്റെ കച്ചവടത്തെ തടയുന്നതിന്നു പറങ്കികൾക്കു കഴിഞ്ഞു. എന്തു വന്നാലും സാമൂതിരിയെ സഹായിച്ചു പറങ്കികളെ അമർത്തേണ്ടതിന്നായി സുൽത്താൻ 1500 നാവിക വീരന്മാരും നവീന യുദ്ധോപകരണങ്ങളും അടങ്ങിയ വമ്പിച്ച ഒരു കപ്പൽസൈന്യത്തെ സമരനി

പുണ്ണനായ മീർ ഹുസ്സൻെറ കീഴിൽ അയച്ചു. ഇദ്ദേഹം ദിയു(Diu)വിൽ എത്തി പറങ്കികളെ എതൃത്തു. 'സാമൂതിരിയുടെ കപ്പലുകളും ഇദ്ദേഹവുമായി സഹകരിച്ചു. ചാൽ (Chaul) എന്ന പ്രദേശത്തു വെച്ചു പറങ്കികളെ തോല്പിച്ചോടിച്ചുവെങ്കിലും യുദ്ധത്തിൽ ഈജിപ്ത്കാൎക്കും അധികം നഷ്ടംവന്നു.

അൽമെദാ വീണ്ടും സൈന്യശേഖരംചെയ്തു ദിയുവിൽ എത്തി. അദ്ദേഹത്തിനു 18 യുദ്ധക്കപ്പലുകളും 1200 യോദ്ധാക്കളുമുണ്ടായിരുന്നു. സാമൂതിരി ഈജിപ്ത്കാരോടുകൂടി പറങ്കികളെ എതൃക്കാൻതക്ക ബലം സജ്ജീകരിക്കേണ്ടതിലേക്ക് ഗുജറാത്തിലെ മുഹമ്മദീയ സുൽത്താൻ മുതലായ പ്രബലന്മാരുമായി സഖ്യംചെയ്തു. ബീജാപൂർ സുൽത്താൻെറ കീഴിൽ ദിയുഗവൎണ്ണരായ മാലിക്ക് ഇയാസ് എന്ന മാൎഗ്ഗംകൂടിയ റഷ്യക്കാരൻ ചതിയായി പറങ്കികളെ സഹായിച്ചതിനാൽ, സാമൂതിരി മരയ്ക്കാർമാരുടെ കീഴിൽ 100 കപ്പലുകൾ ഈജിപ്തുകാരെ സഹായിക്കാനയച്ചിട്ടും 1509 ഫിബ്രവരി 3-ാംനു-ത്തെ നാവികയുദ്ധത്തിൽ സാമൂതിരിയും ഈജിപ്ത്കാരും ജയിച്ചില്ല; മറുകക്ഷിക്കും തക്ക ജയമായില്ല. എന്നാൽ ഈജിപ്ത്കാർ പെട്ടെന്നു മടങ്ങിപ്പോയതിൽ സാമൂതിരിയും മരയ്ക്കാർമാരും വിഷാദിച്ചു.

മാറീച്ചൽ ഫെർഡിനാൻഡൊ എന്നാളെ പറങ്കി രാജാവു സാമൂതിരിയെ ഒതുക്കുവാനായി 1507ൽ അയച്ചിരുന്നു. സാമൂതിരിയുടെ ശല്യം കുറയാൻവേണ്ടി അൽബ്യുക്കൎക്ക് കൊച്ചിക്കു പകരം ഗോവയെ പറങ്കികളുടെ തലസ്ഥാനമാക്കുവാൻ നിശ്ചയിച്ചു. അന്നു ഗോവ ബിജാപൂർ സുൽത്താൻേറതായിരുന്നു. ബിജാപൂർ സുൽത്താനായ ആദിൽഷാ സാമൂതിരിയുടെ സഹായമഭ്യൎത്ഥിച്ചു. പറങ്കികളെ ഈ സഖ്യസൈന്യം ഗോവയിൽനിന്നും ഓടിച്ചുവെങ്കിലും അൽബ്യുക്കൎക്ക് വീണ്ടും വമ്പിച്ച സൈന്യവുമായി വന്നു 1510 ഒക്ടോബർ 3-ാംനു ഗോവ പിടിച്ചു. പറങ്കികൾ ബിജാപൂർ സുൽത്താൻെറ ഭാൎയ്യയെപ്പോലും കൈക്കൂലികൊടുത്തു ചതിച്ചാണത്രെ ഗോവ പിടിച്ചത്!

(തുടരും.)



# വ്യവസായ പരിശീലനം

പി. വി. ഗോപാലകൃഷ്ണൻ, ബി. എ., എൽ. ടി.

ഒരു രാജ്യത്തിൻെറ സാമ്പത്തികനില ഭദ്രമാക്കുകയും സംതൃപ്തവും സമാധാനകരവുമായി നിലനിൎത്തുകയും ചെയ്യുന്ന വിഷയത്തിൽ വ്യവസായങ്ങൾക്കുള്ള സ്ഥാനം വളരെ പ്രധാനമാണു. ഇംഗ്ലണ്ടു, അമേരിക്ക, റഷ്യ തുടങ്ങിയ ഉന്നതങ്ങളെ പരിഷ്കൃത രാജ്യങ്ങളെല്ലാം ഈ വസ്തുതയെ വിശദമാക്കുന്നുണ്ടല്ലൊ. നാടൊട്ടുക്കും നടമാടുന്ന തൊഴിലില്ലായ്മയെ പാടെ വിപാടനംചെയ്യാനും ജനസഞ്ചയത്തെ ദാരിദ്ര്യഗൎത്തത്തിൽനിന്നു സമുദ്ധരിച്ചു അവരെ സന്തുഷ്ടചിത്തരാക്കുവാനും വ്യവസായങ്ങൾക്കുള്ള കഴിവിനെക്കുറിച്ചു എത്രതന്നെ ഉപന്യസിച്ചാലും അധികമാവുകയില്ല.

വ്യവസായങ്ങളെ യാന്ത്രികവ്യവസായം, കുടിൽവ്യവസായം എന്നീ രണ്ടായി തരംതിരിക്കാം. വിപുലമായ ശാസ്ത്രീയ പരിജ്ഞാനത്തെ അടിസ്ഥാനമാക്കി ധാരാളം മൂലധനം മുടക്കി വിവിധയന്ത്രങ്ങളുടെ സഹായത്താൽ നടത്തപ്പെടുന്നതാണ് ആദ്യത്തേതു. എന്നാൽ, ഏററവും എളിയവനുപോലും സ്വന്തം കുടിലുകളിൽവെച്ചു മിക്കവാറും സ്വന്തം കൈകളുടെ സഹായത്താൽ, പരിസരങ്ങളിൽനിന്നു ലഭിക്കുന്ന അസംസ്കൃത പദാൎത്ഥങ്ങളെക്കൊണ്ടു ചെയ്യാവുന്നതാണ് രണ്ടാമത്തേതു. ഒരു രാജ്യത്തു വ്യവസായം പുരോഗതി പ്രാപിക്കേണമെങ്കിൽ ജനങ്ങൾക്കു ശരിയായ വിദ്യാഭ്യാസം, ആവശ്യമുള്ളത്ര അസംസ്കൃതവസ്തുക്കൾ, പരിശ്രമശീലരായ തൊഴിലാളികൾ, സുഗമമായ ഗതാഗതമാൎഗ്ഗങ്ങൾ, അനുകൂലമായ കാലാവസ്ഥ, നിൎമ്മിതവസ്തുക്കൾ വിററഴിക്കുവാനുള്ള കമ്പോളങ്ങൾ മുതലായവ അത്യന്താപേക്ഷിതമത്രെ.

ഇന്ത്യ ഒരു കാൎഷികരാജ്യമാണെങ്കിലും നമുക്കു കൃഷിയെമാത്രം അവലംബിച്ചു ജീവിക്കുവാൻ സാദ്ധ്യമല്ല. അതിനാൽ, മററു പരിഷ്കൃതരാജ്യങ്ങളിലെപ്പോലെ നാമും നമ്മുടെ വ്യവസായങ്ങളെ പോഷിപ്പിക്കുവാൻ ഉററു പരിശ്രമിക്കേണ്ടതാണ്. എന്നാൽ അവയെ സംബന്ധിച്ചേടത്തോളം ഇവിടെ അഭിപ്രായങ്ങൾ പലതുമുണ്ടു. യാന്ത്രികവ്യവസായം നമ്മുടെ രാജ്യക്ഷേമത്തിന്നു ദോഷകരമാണെന്നു ചിലരും, അതല്ല, അവയെയാണ് സൎവ്വത്ര പ്രചരിപ്പിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യേണ്ടതെന്നു മററു ചിലരും, രണ്ടുതരം വ്യവസായങ്ങളും നമുക്കാവശ്യമാണെന്നു വേറെ ചിലരും അഭിപ്രായപ്പെടുന്നു. ഈ ഒടുക്കത്തെ അഭിപ്രായമാണ് ഏററവും ആദരണീയമായിട്ടുള്ളതു. ഒഴിച്ചുകൂടാത്ത സംഗതികളിൽമാത്രമെ നാം യന്ത്രങ്ങളെ അവലംബിക്കേണ്ടതുള്ളു; കാരണം യന്ത്രസഹായത്താൽ ഒരാൾക്കു കുറഞ്ഞതു എട്ടു

പത്താളുകളൊ പലപ്പോഴും ശതക്കണക്കിലുള്ളവരൊ നിൎമ്മിക്കുന്നത്ര സാധനങ്ങൾ അനായാസേന ഉണ്ടാക്കുവാൻ സാധിക്കുന്നതുകൊണ്ടു തൊഴിലില്ലായ്മയാണ് രാജ്യത്തു അനുഭവപ്പെടുക. ഒരാൾ കഷ്ടിച്ചു നിത്യവൃത്തികഴിക്കുമ്പോൾ ഒട്ടധികം പേർ അഷ്ടിക്കു യാതൊന്നുംകിട്ടാതെ കഷ്ടപ്പെടേണ്ടിവരും. എന്നാൽ കുടിൽവ്യവസായങ്ങൾക്കു താരതമ്യേന കൂടുതൽ ചില സൌകൎയ്യങ്ങളുണ്ടു. മൂലധനം കുറച്ചു മതി; വലിയ ശാസ്ത്രീയ പരിജ്ഞാനമൊ സാങ്കേതിക വിജ്ഞാനമൊ ആവശ്യവുമില്ല. അധികരിച്ച ദേഹാദ്ധ്വാനം വേണ്ടാത്തതിനാൽ കുട്ടികൾക്കും വൃദ്ധന്മാൎക്കും എന്നല്ല ദുൎബ്ബലന്മാൎക്കുപോലും അവയിൽ പലതിലും ഏൎപ്പെടുകയും ചെയ്യാം. അതിനും പുറമെ മതാചാരമനുസരിച്ചൊ ദുരഭിമാനം നിമിത്തമൊ സ്വന്തം വീടുവിട്ടു വെളിയിലിറങ്ങാത്തവൎക്കുകൂടി എന്തെങ്കിലും തൊഴിലിൽ ഏൎപ്പെടുകയുംചെയ്യാം. ഇനി, നിൎമ്മിതവസ്തുക്കളുടെ സ്വഭാവത്തിലും ചില വ്യത്യാസങ്ങൾ പരിശോധിച്ചാലറിയാം.

പുരാതന ഭാരതം വ്യവസായത്തിൽ പ്രബലപ്പെട്ടിരുന്നുവെങ്കിലും കാലം

മറിഞ്ഞതോടുകൂടി കോലവും മാറിയിരിക്കുന്നു. "കർമ്മഭൂമി"യായ ഭാരതം ഇന്നു "കർമ്മഭീരുത്വ"ത്തിന്നു കുപ്രസിദ്ധി നേടിയിരിക്കയാണ്. ഈ ദുരവസ്ഥയെക്കുറിച്ചു മഹാകവി ഉള്ളൂർ വിലപിക്കുന്നതു നോക്കുക;—

"അന്നമില്ലുണ്ണാൻ നമുക്കാടയില്ലുടുക്കുവാ-
നന്യർതൻകൃപായഷ്ടിമാത്രമായാലംബനം!
ചപ്പുചിപ്പിന്നുംകൂടി നിത്യവുംദേശാന്തര-
ക്കപ്പലിൻ വരത്തു നാം കാക്കുന്നു കയ്യുംകെട്ടി!"

അതെ, "കയ്യും കെട്ടിക്കാക്കുന്ന"നീചസ്വഭാവമാണ് നമ്മുടേത്. ഒരു മാന്യന്റെ കണക്കുപ്രകാരം യുദ്ധത്തിന്നു മുമ്പു ഇംഗ്ലണ്ടിൽ കൃഷിയിലേർപ്പെട്ടവർ 10ശതമാനവും തൊഴിലിലേർപ്പെട്ടവർ 40ശതമാനവും, അമേരിക്കയിൽ അത്തരക്കാർ ക്രമപ്രകാരം 22ശതമാനവും 29ശതമാനവും, ഇന്ത്യയിൽ 73ശതമാനവും 11ശ. മാനവും ആണ്. പാശ്ചാത്യരാജ്യങ്ങളിൽ വ്യവസായങ്ങൾക്കാണ് മുൻഗണനയെന്നും ഇന്ത്യയിൽ നേരെ മറിച്ചാണെന്നും ഇതിൽനിന്നു തെളിയുന്നു. ഇംഗ്ലണ്ടിലെ കൃഷിക്കു കൊല്ലത്തിൽ 80ക.യും തൊഴിലാളിക്കു 808ക.യും, അമേരിക്കക്കാരന്നു ക്രമപ്രകാരം 286ക.യും 1300ക.യും കിട്ടുമ്പോൾ ഇന്ത്യയിൽ 67ക.യും 13ക.യും മാത്രമാണ് ലഭിക്കുന്നതു. ഒരിന്ത്യക്കാരന്റെ ഒരു ദിവസത്തെ ശരാശരി വരവ് 1ണ. 2പ.യ്യാണെന്നു ക്രോമർ പ്രഭുവും രേഖപ്പെടുത്തിട്ടുണ്ടു. കൃഷി, വ്യവസായം, വാണിജ്യം മുതലായവയിൽ ഉള്ള അനാസ്ഥയാണ് നമ്മുടെ ഈ അധഃപതനത്തിന്നു പ്രധാന കാരണം ഏതാണ്ട് 50 കൊല്ലങ്ങൾക്കപ്പുറംവരെ കേവലം നിർജ്ജീവമായിക്കിടന്നിരുന്ന ജാപ്പാൻ ഇന്നത്തെ ഉന്നതനിലയിലെത്തിയതു അവർ വ്യവസായങ്ങളിൽ പ്രദർശിപ്പിച്ച അനിതരസാധാരണമായ ഔത്സുക്യംകൊണ്ടു മാത്രമാണ്. വ്യവസായങ്ങളെ, പ്രത്യേകിച്ചു കുടിൽ വ്യവസായങ്ങളെ, പോഷിപ്പിക്കുവാൻ ഭരണകർത്താക്കളും ഭരണീയരും ഏകോപിച്ചു പരിശ്രമിച്ചു. അവിടുത്തെ വ്യവസായങ്ങളിൽ 64 ശതമാനവും കുടിൽവ്യവസായങ്ങളാണ്.

യുദ്ധാരംഭത്തോടുകൂടി നമ്മുടെ നാട്ടിലെസ്ഥിതി വളരെമാറീട്ടുണ്ടു. മുമ്പു പാശ്ചാത്യരാജ്യങ്ങളിൽമാത്രം ഉണ്ടായിരുന്ന നിരവധി വ്യവസായങ്ങൾ ഇപ്പോൾ ഇന്ത്യയിൽ പലേടത്തും ആരംഭിച്ചിട്ടുണ്ട്. തോക്കു, തിര, തമ്പ്, പീരങ്കി, പേരച്ചൂട്ട്, ലോറി, കവചിതവാഹനം, കപ്പൽ, മൈൻ മാന്തിക്കപ്പൽ എന്നിങ്ങിനെ പലതും ഇപ്പോൾ ഇവിടെ നിർമ്മിക്കുന്നുണ്ടു. ഇന്ത്യാ ഗവമ്മേണ്ടിന്റെ സപ്ലൈവകുപ്പ് യുദ്ധത്തിന്റെ ആദ്യത്തെ 16 മാസങ്ങളിൽ 85 കോടിയും, 1941-ൽ 118 കോടിയും 1942-ൽ 223 കോടിയും 1943-ലെ ആദ്യത്തെ 5 മാസങ്ങളിൽ 142 കോടിയും ഉറപ്പിക വിലക്കുള്ള സംസ്കൃതപദാർത്ഥങ്ങൾ ഇവിടെനിന്നു വാങ്ങീട്ടുണ്ടെന്നു ബഹുമാനപ്പെട്ട ലിൻലിത്ത്ഗൊ പ്രഭു അവർകൾ പ്രസ്താവിക്കുകയുണ്ടായിട്ടുണ്ട്. വ്യവസായവിഷയത്തിൽ സംപൂർണ്ണമായ വിജ്ഞാനം ഇന്ത്യൻ യുവാക്കൾക്കുളവാക്കുവാ

നായി, അവരുടെ പരിശീലനത്തിന്ന് ഇംഗ്ലണ്ടിൽ ബെവിൻ പദ്ധതി എന്നൊരു പ്രസ്ഥാനം സമാരംഭിച്ചിട്ടുണ്ടു. നമ്മുടെ രാജ്യത്തുതന്നെ അങ്ങോളമിങ്ങോളം പല പരിശീലന കേന്ദ്രങ്ങളും സ്ഥാപിതമായിട്ടുമുണ്ടു. അത്രയുമല്ല, യുദ്ധത്തിലേപ്പെട്ടു കാഴ്ച നഷ്ടപ്പെട്ടവക്ക് സ്വന്തം പുരയിടങ്ങളിൽവെച്ചു ചെയ്യുവാൻ സാധിക്കുന്ന തൊഴിലുകൾ പരിശീലിപ്പിക്കുന്ന അഭ്യാസനകേന്ദ്രങ്ങൾ ഡറാഡൂൺ തുടങ്ങിയ സ്ഥലങ്ങളിലും ഏൎപ്പെടുത്തിയിരിക്കുന്നു. അതിനാൽ യഥാൎത്ഥ ദേശഭക്തന്മാർ ഈ സുവൎണ്ണാവസരത്തെ തികച്ചും ഉപയോഗക്ഷമമാക്കേണ്ടതാണ്. യുദ്ധാവശ്യമായി വൈരികളായ മനുഷ്യരെ സംഹരിക്കുവാൻ വേണ്ട വസ്തുക്കൾ നിൎമ്മിക്കുന്നതുമൂലം ഇന്നു ലഭിക്കുന്ന നിൎമ്മാണപരിശീലനം യുദ്ധാനന്തരസമാധാനകാലത്തു മാതൃഭൂമിയുടെ സന്താനങ്ങൾക്ക് സകലവിധ സൌകൎയ്യങ്ങളും നേടുവാൻ ഉപയോഗപ്പെടുത്തേണ്ടതിലേക്ക് സുസ്ഥിരമായ ഒരസ്ഥിവാരം ഇപ്പോൾതന്നെ ഇടുന്നതു ആവശ്യമാകുന്നു. അങ്ങിനെയായാൽ, യുദ്ധാനന്തരം വരാനിരിക്കുന്ന വമ്പിച്ച സാമ്പത്തികാധഃപതനത്തെ നിഷ്പ്രയാസം തരണംചെയ്യാനും നമുക്കുകഴിയും.

യുദ്ധസംരംഭങ്ങളിൽ നേരിട്ടുപങ്കെടുക്കത്തക്ക മെയ്മിടുക്കൊ ആരോഗ്യമൊ ഇല്ലാത്തവൎക്ക് അവരവരുടെ വാസസ്ഥലത്തുവെച്ചുതന്നെ പല തൊഴിലുകളും

ചെയ്യാവുന്നതാണ്. അസംസ്കൃത വസ്തുക്കൾ പലതും ഇവിടെ ധാരാളമുണ്ടല്ലൊ. കേരളത്തിൽതന്നെ നന്നായിനടത്താൻ കഴിയുന്ന കുടിൽ വ്യവസായങ്ങൾ പലതുമുണ്ടു. അവയിൽ ഒന്നാണ് ചകിരിവ്യവസായം. ഈ വിഷയത്തിൽ കേരളത്തെ കവച്ചുവെക്കുവാൻ മററൊരു രാജ്യത്തിന്നും സാധിച്ചിട്ടില്ലെന്നുള്ളതു നമുക്കഭിമാനകരമാണ്. ചകിരികൊണ്ടു ചൂടി, കയർ, ചൂടിപ്പായ എന്നിവക്ക് പുറമെ കടലാസ്സ്, കാഡ്ബോഡ്, ചാക്ക് എന്നിവയുമുണ്ടാക്കാമെന്നു കണ്ടുപിടിച്ചിരിക്കുന്നു. ചകിരിപ്പൊടി നല്ല വളവുമാണ്. മററൊരു മുഖ്യവ്യവസായമാണ് വസ്ത്രനിർമ്മാണം. കേരളത്തിൽ തീപ്പെട്ടി നിർമ്മാണവും ധാരാളമായി നടത്താം. കാരണം അതിന്നുപററിയ മരങ്ങൾ ഇവിടെ സുലഭമാണ്. കടലാസ്സിൻെറ ദൌർല്ലഭ്യം ഇന്നു പരക്കെ അനുഭവപ്പെടുന്നതിനാൽ വിപുലമായതോതിൽ കടലാസ്സുനിർമ്മാണവും നടത്തേണ്ടിയിരിക്കുന്നു. വിശേഷപ്പെട്ട കലം, കുടുക്ക, ചട്ടി, മുതലായ പാചകപാത്രങ്ങൾക്കു പുറമെ ഭരണി, കിണ്ടി, കൂജ, കോളാമ്പി, കിണ്ണം, വിളക്കു, പൂച്ചട്ടി, ഉലുവാൻകൂട്ട എന്നിവയും ഇവിടെ ധാരാളമായി നിർമ്മിച്ചിരുന്നു. എന്നാൽ കുറച്ചുകാലമായി പല പ്രതിബന്ധങ്ങളാലും പ്രസ്തുത വ്യവസായം മന്ദീഭവിച്ചിരിക്കയാണ്. അതിനെ പുനരുദ്ധരിക്കുന്നതും വളരെ ഗുണകരമാണ്. അധികമായക്ലേശമൊ ധനവ്യയമൊ കൂടാതെ ആദായകരമായി നടത്താൻ കഴിയുന്ന കുടിൽവ്യവസായങ്ങൾ ഇനിയും പലതുമുണ്ടു. തേനീച്ച വളത്തൽ, കോഴിവളത്തൽ, സോപ്പുനിർമ്മാണം, തോൽവ്യവസായം, ആയുധനിർമ്മാണം, തൊപ്പിയുണ്ടാക്കൽ, ചൂരൽപ്പണി എന്നിവ അവയിൽ ചിലതാണ്.

തൊഴിലാളികൾക്കാവശ്യമായ എല്ലാ സഹായങ്ങളും ചെയ്തുകൊടുക്കേണ്ട ബാദ്ധ്യത രാജ്യക്ഷേമകാംക്ഷികളായ നാട്ടുകാക്കുമുണ്ടു. തൊഴിലുകൾക്കു വേണ്ടുന്ന മൂലധനവും ഉപകരണങ്ങളും കടംകൊടുത്തും നിർമ്മിതവസ്തുക്കൾ ന്യായമായ വിലക്കു വിററും, അനാവശ്യമായ തൊഴിൽ മത്സരങ്ങളും കലഹങ്ങളും ഇല്ലായ്മചെയ്തും മററും തൊഴിലാളികളുടെ ജീവിതത്തെ അഭിവൃദ്ധിപ്പെടുവാൻ അവർ അതാതിടങ്ങളിൽ പരസ്പരസഹായ സംഘങ്ങൾ സ്ഥാപിക്കുന്നതു വലിയ അനുഗ്രഹമായിരിക്കും. എല്ലാവക്കും തൊഴിലുണ്ടാകത്തക്കവണ്ണം വ്യവസായജീവിതത്തെ നിയന്ത്രിക്കേണ്ട ചുമതല ഗവമ്മെണ്ടിന്നുള്ളതാണ്.

അദ്ധ്യാപകസുഹൃത്തുക്കളോടും രണ്ടുവാക്കു പറഞ്ഞുകൊള്ളട്ടെ. എത്രയും മഹത്തായ ഒരു കൃത്യമാണ് അവക്ക് നിർവ്വഹിക്കുവാനുള്ളതു. വിദ്യാഭ്യാസവും ജീവിതവും തമ്മിൽ അഭേദ്യബന്ധമുണ്ടു. എഴുത്തും വായനയും കണക്കുംകൊണ്ടുമാത്രം ഒരാളുടെ വിദ്യാഭ്യാസം പരിപൂർണ്ണമാകുന്നില്ല. മാനസികപരിഷ്കാരവും സംസ്കരണവും പൌരബോധവും എത്രതന്നെ ഉൽകൃഷ്ടാദർശങ്ങളായിരുന്നാലും അവയിൽമാത്രം ഒരു സംപൂർണ്ണസന്തുഷ്ടി അടയുന്നതും പ്രായോഗികമല്ല. ബാലികാബാലന്മാക്ക് വിദ്യാഭ്യാസാനന്തരം ജീവിതം നയിക്കേണമെന്ന മുഖ്യലക്ഷ്യം വിസ്മരിക്കുവാൻ

പാട്ടുള്ളതല്ല. യഥാർത്ഥ വിദ്യാഭ്യാസം ഉല്പാദനക്ഷമവും ലാഭകരവുമായ ഒരു കൈത്തൊഴിലിനെ കേന്ദ്രമാക്കിയുള്ളതായിരിക്കണം. ഇത്തരം ആദശ്ങ്ങളെ മുൻനിത്തിയാണ് പുതിയ പാഠ്യപദ്ധതിയിൽ തൽകത്താക്കരം കൈവേലയ്ക്കു മുഖ്യസ്ഥാനം നൽകിയിട്ടുള്ളതു. അതിനാൽ, അദ്ധ്യാപകന്മാർ ഈ പാഠസമയത്തെ ശ്രദ്ധാപൂവ്വം വിനിയോഗിക്കേണം. മുമ്പ് പ്രസ്താവിച്ച തൊഴിലുകളിൽ പലതും കുട്ടികരംക്കു നന്നായിചെയ്യാൻ സാധിക്കും. പക്ഷെ വിദ്യാലയപ്രവത്തകന്മാർ അവരുടെ ആദായത്തെക്കാരം അദ്ധ്യേതാക്കളുടെ നന്മയെയാണ് അധികം പരിഗണിക്കേണ്ടതു എന്നുമാത്രം. ഇത്തരം സാങ്കേതിക പരിശീലനം നൽകുന്നതായാൽ വിദ്യാഭ്യാസാനന്തരം അവക്കു അന്യാപേക്ഷകൂടാതെ സുഖമായി ജീവിതാനയിക്കുവാൻ പ്രാപ്തിയുണ്ടാകും. വിദ്യാലയത്തിൽ പ്രാരംഭദശയിൽതന്നെ അവയോടു അഭിരുചിയും പ്രതിപത്തിയും ജനിപ്പിച്ചു കരപാടുത്വും ഉളവാക്കേണ്ടതാണ്. കുട്ടികളുണ്ടാക്കുന്ന സാധനങ്ങരം വിദ്യാലയത്തിൽ നല്ലൊരിടത്ത് ഭംഗിയിൽ പ്രദശിപ്പിക്കുന്നതു നന്ന്. തന്മൂലം വിദ്യാത്ഥികരംക്ക് അവരുടെ ജോലിയിൽ അഭിമാനവും, അദ്ധ്യാപകന്മാക്കു ചാരിതാത്ഥ്യവും ഉണ്ടാകും. എന്നുതന്നെയല്ല, രക്ഷിതാക്കന്മാക്കും വിദ്യാതല്പരന്മാരായ മറവുള്ളവക്കും കൂടക്കൂടെ സ്കൂരം സന്ദശിച്ചു പലതും നേരിട്ടറിവാനും സ്കൂളിന്നു വേണ്ടപ്പെട്ട സഹായങ്ങരംചെയ്തുകൊടുക്കുവാനും സ്വയമേവ ഔത്സുക്യംജനിക്കുകയുംചെയ്യും.

---

# മനുഷ്യശാസ്ത്രം

എ. അയ്യപ്പൻ എം. എ; പി. എച്ച്. ഡി.

സംസ്കാരനിർവ്വചനം:—മനുഷ്യശാസ്ത്രത്തിൽ സംസ്കാരം എന്ന പദത്തിനു വളരെ വിപുലമായ അർത്ഥമാണുള്ളത്. സാധാരണ ഭാഷയിൽ പരിഷ്കാരമെന്നൊ, ഗൃഹ്യസൂത്രങ്ങളിലെ ഷോഡശക്രിയാദികളെന്നൊ, സങ്കുചിതമായ അർത്ഥം ഈ പദത്തിനുണ്ടെങ്കിലും, 'മനുഷ്യന്റെ വിജ്ഞാനസർവ്വസ്വവും അതിന്റെ ഫലങ്ങളും' എന്ന അർത്ഥത്തിൽ സാങ്കേതികമായി ഇതുപയോഗിക്കുന്നതിൽ തെററില്ല. സാമൂഹ്യജീവിതത്തിന്റെ ഫലമായി മനുഷ്യസംഘങ്ങൾ ആവിഷ്കരിക്കുന്ന ഗുണഗണങ്ങൾ, ആചാരങ്ങൾ, സമ്പ്രദായങ്ങൾ എന്നുള്ളതെല്ലാം ചേർന്നതാണ് സംസ്കാരം. ഈ സംസ്കാരസംബന്ധിയായ വിശേഷതകളും, പാരമ്പര്യവഴിക്കു പിതൃപിതാമഹാദികളിൽനിന്നു നമുക്കേവർക്കും ലഭിക്കുന്ന ശാരീരികമായ പ്രത്യേകതകളും രണ്ടും രണ്ടുതരത്തിൽപെട്ടവയാണ്.

സംസ്കാരങ്ങളുടെ വൈവിധ്യം:—കാലദേശാദികളനുസരിച്ചു ആചാരങ്ങളിൽ നിരവധി ഭേദങ്ങൾ എങ്ങും കാണാം. മുൻകുടുമക്കാർ, പിൻകുടുമക്കാർ, വെള്ളവസ്ത്രം മാത്രം ധരിക്കുന്നവർ, തൊപ്പിയിടുന്നവർ, തൊപ്പിയിടാത്തവർ എന്നിങ്ങനെ ലഘു വ്യത്യാസങ്ങളെ അടിസ്ഥാനപ്പെടുത്തിയിട്ടുള്ള വിഭാഗങ്ങൾ അസംഖ്യമാണ്. ഭാവനാഹസ്തംകൊണ്ടു കാലയവനിക നീക്കി പ്രാചീന കേരളം നാം സന്ദർശിക്കുന്നതായാൽ നമ്മെ ആശ്ചര്യഭരിതരാക്കുന്ന സമ്പ്രദായങ്ങളും സ്ഥാപനങ്ങളും ആയിരിക്കും കൺമുന്നിലെത്തുന്നതു. തലമുടി നെറുകയിൽക്കെട്ടി, നീണ്ട പരിചയും ഉറയില്ലാത്ത കൈവാളുമേന്തി ഊർ ചുററുന്ന നായർ പടയാളികൾ, മാനധനന്മാരായ നാടുവാഴികൾ, മാറുമറയ്ക്കാത്ത മങ്കമാർ, അങ്കങ്ങൾ, കളരികൾ, അധികാരശക്തികൊണ്ടു ഇന്നത്തെ നിയമസഭകളെ ലജ്ജിപ്പിക്കുന്ന നാട്ടുകൂട്ടങ്ങൾ—ഇവയെല്ലാം പിന്നിട്ടു വന്നവരാണ് നാമെന്നോക്കുമ്പോൾ സംസ്കാരപരിണാമത്തിൽ, അതിന്റെ ചഞ്ചലതയിൽ, ആരാണ് വിശ്വസിക്കാതിരിക്കുക! കേരളീയരും പഞ്ചാബികളും തമ്മിലുള്ള വ്യത്യാസത്തേക്കാൾ ഏറിരട്ടിയായിരിക്കും, നാമും ചീനരും തമ്മിലുള്ള അന്തരം. ഇങ്ങനെയാണെങ്കിലും * ആസ്ട്രേല്യാ വൻകരയിലെ ആദിമനിവാസികളായ വനേചരരുടെ പ്രാകൃതസ്ഥിതി കാണുമ്പോൾ, ചീനരും യൂറോപ്യരും, ഭാരതീയരും തമ്മിലുള്ള വ്യതിരിക്തഭാവം സാരമില്ലെന്നുതോന്നും. സാധാരണക്കാരുടെ നോട്ടത്തിൽ ഈ ആസ്ട്രേല്യർ അപരിഷ്കൃതരെങ്കിലും, ശാസ്ത്രദൃഷ്ട്യാ ഇവർക്കുമുണ്ടു 'സംസ്കാരം'. നമ്മെപ്പോലെതന്നെ ആസ്ട്രേല്യരും അവരുടെ നീതി, സദാചാരം, ആയുധനിർമ്മാണരീതി, ദൈവവിശ്വാസം മുതലായവ പാരമ്പര്യവഴിക്കു പഠിച്ചു സാമൂഹ്യജീവിതം നയിച്ചുപോരുന്നു, സംസ്കാരങ്ങളുടെ പരിഗണനയിൽ ആസ്ട്രേല്യൻ സംസ്കാരത്തിനുമുണ്ടു ഒരെളിയ സ്ഥാനം. മനുഷ്യശാസ്ത്രം സംസ്കാരങ്ങളുടെ നാനാത്വത്തിലുള്ള ഐക്യവും, വൈവിധ്യത്തിനുള്ള കാരണവും അന്വേഷിക്കുന്നു.

വർഗ്ഗീയവ്യത്യാസങ്ങൾ:—സംസ്കാരവുമായി പറയത്തക്ക ബന്ധമൊന്നുമില്ലാതെ, ജന്മസിദ്ധങ്ങളായ ചില ഗുണങ്ങൾ ഓരോ മനുഷ്യനും ഉണ്ടു. ഒരാസ്ട്രേല്യൻ തന്റെ മകനു * 'വളത്തടി' എറിയുവാൻ പഠിപ്പിച്ചുകൊടുക്കുന്നു. എന്നാൽ ചായംതേച്ചു അവന്റെ ത്വക്കിന്റെ 'ചോക്കലേററു' നിറം മാററുവാൻ പിതാവിനു കഴിയുന്നതല്ല. വർണ്ണം മുതലായ ശാരീരികസ്വഭാവങ്ങൾ പ്രപിതാക്കളിൽനിന്നു ജന്മനാ ലഭിക്കുന്നവയാകുന്നു. വെള്ളക്കാരൻ വളർത്തിയ ഒരു കാടൻകുട്ടി മലത്തേൻ ശേഖരിക്കുന്നതിനു പകരം കുതിരസ്സവാരി ചെയ്യു

---

* ആസ്ട്രേല്യർ എന്നു മനുഷ്യശാസ്ത്രത്തിൽ ഇവരെപ്പറയുന്നു. ആസ്ട്രേല്യയിലെ വെള്ളക്കാരെ Australian Whites എന്നും.

* Boomerang എന്നതിനു തമിഴിലുള്ള വാക്ക് (വളൈത്തടി)

യോ മോട്ടോർവണ്ടി ഓടിക്കുകയോ ചെയ്യേക്കാം; പക്ഷെ, വെള്ളക്കാരോടെത്രതന്നെ അടുത്തു പരിചയിച്ചാലും അവന്റെ നിറം, മൂക്കിന്റെയും തലയുടെയും ആകൃതി മുതലായവ അവന്റെ കുലപൂർവ്വികന്മാരിൽനിന്നു കൈവന്നതുപോലെതന്നെയിരിക്കും. ഓരോരുത്തനും ഇത്തരത്തിൽ രണ്ടുവിധത്തിലുള്ള പൈതൃകങ്ങളാണുള്ളതു്—ഒന്നു സാമുദായികം, മററൊന്നു വർഗ്ഗീയം. ഇവ രണ്ടും തമ്മിലുള്ള ബന്ധം സന്നിഗ്ദ്ധമാണ്.

വർഗ്ഗങ്ങൾ:—മനുഷ്യരെല്ലാം നരജാതിയിൽപെട്ടവരാണെങ്കിലും, അവരിൽ പല വർഗ്ഗങ്ങളും ഉണ്ടു. പണ്ടേയ്ക്കുപണ്ടേതന്നെ ഭിന്നവർഗ്ഗങ്ങൾ അന്യോന്യം വിവാഹം ചെയ്തിരുന്നതുകൊണ്ടും, ഈ സങ്കീർണ്ണവർഗ്ഗങ്ങൾക്കു സന്താനോല്പാദനത്തിനു കോട്ടമൊന്നുമില്ലാത്തതുകൊണ്ടും കലപ്പില്ലാത്ത വർഗ്ഗങ്ങൾ തുലോം ചുരുക്കംതന്നെ. വർഗ്ഗസങ്കരം നിമിത്തവും, വർഗ്ഗലക്ഷണങ്ങൾതന്നെ ക്ലിപ്തങ്ങളല്ലാത്തതുകൊണ്ടും വർഗ്ഗനിർണ്ണയം പ്രയാസപൂർണ്ണമാകുന്നു. നിറത്തിന്റെ കാര്യത്തിൽത്തന്നെ, വെള്ളക്കാരിൽ ഉത്തരയൂറോപ്യരും ദക്ഷിണയൂറോപ്യരും തമ്മിൽ വളരെ ഭേദമുണ്ടു. കമ്പ്ളിനൂൽപോലെയുള്ള മുടിയോടുകൂടിയ * നൈഗ്രരുടെ നിറം നാം വിചാരിക്കുന്നത്ര കറുപ്പല്ല. ഉയരത്തിൽ, സുഡനീഗ്രരും, ഹാവായ് ദ്വീപുകാരും, ഉത്തരയൂറോപ്യരും സമന്മാരാണ്. സംസ്കാരചർച്ചക്കായി അതികണിശമായ വർഗ്ഗവിഭജനം ആവശ്യമില്ല. മനുഷ്യജാതിയിൽ നാലു പ്രധാന വർഗ്ഗങ്ങളാണുള്ളത്: (1) ആസ്ട്രേല്യൻ, (2) നീഗ്രൻ, (3) മംഗോളിയൻ, (4) കൊക്കാസ്യൻ.

അഗ്രഭാഗം അകലംകൂടി, നെററിയോടു ചേരുന്ന ഭാഗം കുഴിഞ്ഞ മൂക്ക്, ചോക്കലൈററ (നീലരക്ത)നിറത്തിലുള്ള ത്വക്ക്, ഒരിക്കലും കമ്പ്ളിനൂൽപോലെയാവാതെ ചുരുണ്ടോ ഊർമ്മിമയമായോ ഉള്ള കേശം, നീണ്ട (ലംബ)കപാലം,* കൺമീതെ ഉയർന്നുനിൽക്കുന്ന പുരികാസ്ഥി, ഇവയെല്ലാമാണ് ആസ്ട്രേല്യന്റെ ലക്ഷണങ്ങൾ. ആസ്ട്രേല്യർ കൂടാതെ ഇന്ത്യയിലെ പല കാട്ടുജാതികളും ലങ്കയിലെ വെഡ്ഡരെന്ന ആദിമനിവാസികളും ഈ വർഗ്ഗത്തിൽപ്പെടും.

നീഗ്രവർഗ്ഗത്തിന്റെ പ്രത്യേകതകളായിക്കരുതിവരുന്നതു കമ്പ്ളിനൂൽപോലെയോ 'സ്പ്രിങ്ങ്' പോലെയോ വളരുന്ന കേശം, ഉയരത്തിൽ വളരാത്ത പുരികാസ്ഥികൾ, നീണ്ടു തടിച്ച ചുണ്ടുകൾ എന്നിവയാണ്. മൂക്കിന്റെ ആകൃതിയും ത്വക്കിന്റെ വർണ്ണവും ഏതാണ്ടു ആസ്ട്രേല്യരുടേതുപോലെതന്നെ. നീഗ്രവർഗ്ഗത്തിന്റെ ഉപശാഖകൾ തമ്മിൽ അന്തരം വളരെയുണ്ടു. ചാഡ് തടാകത്തിനടുത്തുള്ള നീഗ്രർ വർത്തുള (ഉരുണ്ട) കാപാലികരാണ്. ദക്ഷിണാഫ്രിക്കയിലെ ഹോട്ടൻടൊട്ട്, ബുഷ്മൻ എന്നീ നീഗ്രർ ഏതാണ്ട് മഞ്ഞവർണ്ണമാണ്. നീഗ്രരാണ് വാമനത്വത്തിലെന്നപോലെ ഉയരത്തിലും മററു വർഗ്ഗങ്ങളെ അതിശയിക്കുന്നതു്. ആഫ്രിക്കൻ ജനതയിൽ മൂന്നിൽ രണ്ടോളം ഭാഗം, മെലാനേഷ്യർ, ടാസ്മേനിയർ, അന്തമാൻകാർ, ഫിലിപ്പൈൻ ദ്വീപുകളിലെ 'വാമനർ', കോംഗോവിലെ ബാംബുത്തികൾ എന്നവരെല്ലാം നീഗ്രവർഗ്ഗത്തിൽ ഉൾക്കൊള്ളും. ആസാമിലെ നാഗരുടെ ഇടയിലും കൊച്ചിശ്ശീമയിലെ കാടരിലും ചില നൈഗ്രലക്ഷണങ്ങൾ കാണ്മാനുണ്ട്.

അല്പംപോലും വളയുകയോ ചുരുളുകയോ ചെയ്യാത്ത ബലമുള്ള തലമുടി, മുഖത്തും ദേഹത്തിലും രോമത്തിന്റെ വിരളത, ഇമ്മകളില്ലാത്ത കണ്ണുകൾ, മുതലായവയാണ് മംഗോളിയ വർഗ്ഗത്തിന്റെ ലക്ഷണങ്ങൾ. മഞ്ഞവർണ്ണവും വീതിയുള്ള മുഖവും വർത്തുളകപാലവും മിക്കപ്പോഴും ഈ വർഗ്ഗത്തിൽക്കാണും. ചീനർ, തിബെത്തുകാർ, മലയാക്കാർ, ലാപ്ലണ്ടുകാർ, എസ്കിമോവർ, അമേരിക്കയിലെ 'ഇന്ത്യർ' മുതലായവരാണ് ഈ വർഗ്ഗത്തിലെ അംഗങ്ങൾ. എസ്കിമോവരിൽ ലംബകാപാലികരായവരും ഉണ്ടു. ശരാശരി 5 അടി ഉയരം മാത്രമ

* വാമനരായ നീഗ്രർ=Negritos=Pygmies. Negro എന്ന പദത്തിനു 'ഇംഗ്ലീഷു-മലയാള സാങ്കേതിക നിഘണ്ടു'വിൽ നീഗ്രൻ എന്നും Negrito എന്നതിനു നൈഗ്ര എന്നും മലയാള പദങ്ങൾ കൊടുത്തിരിക്കുന്നതു സർവ്വസ്വീകാര്യമാകുന്നു.

* തലയുടെ നീളത്തിന്റെ 75 ശതമാനമോ അതിൽ കുറവോ അകലമെങ്കിൽ ലംബകപാലം; 80% മേലെയാണെങ്കിൽ വർത്തുളകപാലം

ള്ള കാലിഫോർണിയക്കാരും, ശരാശരി 5 അടി 8 അംഗുലം ഉയരമുള്ള ദീർഘകായരായ പാററഗോണിയരും അമേരിക്കൻ 'ഇന്ത്യരി'ൽപെടുന്നവരാണ്.

കൊക്കാസ്യൻ അല്ലെങ്കിൽ വെള്ളവർഗ്ഗത്തിലുള്ള നോർഡിക്കർ, ആല്പ്പീയർ, മദ്ധ്യധരണ്യർ, ദിനാറിക്കർ എന്ന നാലു വകുപ്പുകൾ തമ്മിൽ അവാന്തരഭേദങ്ങൾ വളരെയധികമുള്ളതിനാൽ ഈ വകുപ്പുകൾ വർഗ്ഗങ്ങൾക്കു സമാനങ്ങളായി ചില പ്രാമാണികരായ ശാസ്ത്രജ്ഞന്മാർ ഗണിക്കുന്നു. ഈ അഭിപ്രായവ്യത്യാസം സാരമായ ഒന്നല്ല. മേലെയൊരിടത്തു പ്രസ്താവിച്ചപോലെ വെള്ളക്കാരുടെ നിറത്തിൽ പല മാററങ്ങളുമുണ്ടു. മനുഷ്യക്കൂട്ടങ്ങളിൽനിന്നു ഏററവും അകൽച്ചയുള്ള മനുഷ്യവർഗ്ഗം കോക്കാസ്യരാണ്. ഈ വർഗ്ഗത്തിൽച്ചേർന്നവരാണ് അറബികൾ, പാരസീകർ, യൂറോപ്യർ, ഭാരതീയരിൽ വലിയ ഒരംശം, ഈജിപ്ത്യർ എന്നിവർ. വടക്കൻ യൂറോപ്യരെ ഉൾക്കൊള്ളുന്ന നോർഡിക്ക വർഗ്ഗവും തെക്കൻ യൂറോപ്യരടങ്ങുന്ന മദ്ധ്യധരണ്യവർഗ്ഗവും ലംബകാപാലികരാണ്, പക്ഷെ നോർഡിക്കക്കു വെളുപ്പും ഉയരവും കൂടുതലുണ്ടു. മദ്ധ്യഫ്രാൻസ്, സ്വിററ്സർലൻറ്, തെക്കുപടിഞ്ഞാറൻ ജർമ്മനി, എന്നീ പ്രദേശങ്ങൾ കേന്ദ്രമായിട്ടുള്ള ആല്പ്പീയർ അവരുടെ അകലം കൂടിയ തലയാൽ തിരിച്ചറിയാവുന്നവരാണ്. നിറവും ഉയരവും നോർഡിക്കരെക്കാൾ കുറയും. തവിട്ടുനിറവും ഉരുണ്ട തലയും ഉള്ള ദീർഘകായരായ ദിനാറിക്ക വംശത്തിന്റെ ഉത്തമോദാഹരണം കിഴക്കൻ യൂറോപ്പിലെ യൂഗോസ്ലാവിയരാണ്.

ശാന്തസമുദ്രത്തിലെ പോളിനേഷ്യ എന്നറിയ

പ്പെടുന്ന ചെറുദ്വീപുകളിലെ നിവാസികളിൽ കോക്കാസ്യൻ, നീഗ്രൻ, മംഗോളിയൻ എന്നീ വർഗ്ഗങ്ങളുടെ ലക്ഷണങ്ങൾ സമ്മിശ്രമായിരിക്കുന്നു. പരന്ന, പതിഞ്ഞ മൂക്കുകൾ സാധാരണയായ് പോളിനേഷ്യരിൽ കാണാമെങ്കിലും നീഗ്രന്റേതു പോലുള്ള തലമുടി അവർക്കില്ല.

വർഗ്ഗവിഭജനം ദുസ്സാധമായ ഒരു കാര്യമാണ്. കലപ്പിൽ ഏറ്റക്കുറവു ഉണ്ടാകാമെന്നല്ലാതെ, അശേഷം കലപ്പില്ലാത്ത ഒരു വർഗ്ഗവും ഇന്നു ഭൂമുഖത്തില്ല. എന്നെങ്കിലും അസമ്മിശ്രവർഗ്ഗങ്ങൾ ഉണ്ടായിരുന്നില്ലെങ്കിൽത്തന്നെ അവയുടെ ആകൃതിയും പ്രകൃതിയും എന്തെന്നു ഊഹിച്ചറിയുന്നതും വിഷമം. 'ഷില്ലുക്ക്' എന്ന നീഗ്രവർഗ്ഗം ശുദ്ധ കൃഷ്ണവർണ്ണവും ബുഷ്മെൻ നീഗ്രർ ഒരുമാതിരി മഞ്ഞവർണ്ണവും ആണ്. ഇതിന്റെ അർത്ഥം ആദിനീഗ്രവർഗ്ഗത്തിൽ മഞ്ഞ തൊട്ടു കറുപ്പുവരെയുള്ള വർണ്ണങ്ങൾ അന്തർല്ലീനമായിരുന്നുവെന്നോ, അതല്ല, കാർഷ്ണ്യം കുറഞ്ഞ വേറെ ഏതെങ്കിലും വർഗ്ഗവുമായി ആദിയിൽ കറുത്തിരുന്ന ബുഷ്മെൻ കലർന്നിട്ടുണ്ടെന്നോ ഏതാണെന്നു തിട്ടപ്പെടുത്തി പറയുവാൻ പ്രയാസം.

രണ്ടു വർഗ്ഗങ്ങൾ തമ്മിലുള്ള അതൃത്തി അറുത്തുമുറിച്ചു നിശ്ചയിക്കുവാനും കഴിയുന്നതല്ല; കാരണം, ചില ലക്ഷണങ്ങൾകൊണ്ടു ഒരു വർഗ്ഗത്തിലുൾപ്പെടുത്താവുന്ന ഒരുത്തനെ വേറെ ചില ലക്ഷണങ്ങളാൽ മറ്റൊരുവർഗ്ഗത്തിൽചേർക്കുവാൻ കഴിഞ്ഞേക്കാം. ആഫ്രിക്കൻ 'വാമന'രുടെ ലക്ഷണങ്ങളിൽ ഒന്നായി അവരിൽ പുരുഷന്മാരുടെ ശരാശരി ഉയരം 4 അടി 11 അംഗുലം എന്നു എഴുതിക്കാണാം. എന്നാൽ ഈ ഉയരത്തിലുള്ള ചിലർ യൂറോപ്യരുടെയും അമേരിക്കരുടേയും ഇടയിൽ ഇല്ലാതില്ല. ദൃഢനിശ്ചിതങ്ങളല്ല എന്ന ദോഷം എല്ലാ വർഗ്ഗലക്ഷണങ്ങളെയും ബാധിക്കും.

വർഗ്ഗങ്ങളുടെ ഉച്ചനീചത്വം:—തോലിന്റെ നിറത്തിനോ തലയുടെ ആകൃതിക്കോ ആന്തരികമായ ഗുണം യാതൊന്നുമില്ലാത്തതുകൊണ്ടു, ഒരു വർഗ്ഗത്തിനു മറ്റൊന്നിനേക്കാൾ എന്തെങ്കിലും മേന്മയുണ്ടെങ്കിൽ അതു മാനസിക ഗുണങ്ങളെ ആശ്രയിച്ചിരിക്കണം. മസ്തിഷ്കത്തിനും പ്രാണികളുടെ പരിണാമമാർഗ്ഗത്തിലുള്ള അഭ്യുദയത്തിനും പരസ്പരബന്ധമുള്ളതിനാൽ തലച്ചോറിന്റെ വളർച്ച ഉന്നതസ്ഥാനത്തിന്റെ സാമാന്യ സംജ്ഞയായിക്കരുതാം. മസ്തിഷ്കപരിമാണത്തിൽ മംഗോളിയർ കോക്കാസ്യരിൽനിന്നും ഒട്ടും താഴെയല്ല; നീഗ്രർ ഇതിൽ അല്പം താഴും; ആസ്ത്രേല്യർ കുറെക്കൂടിയും പിന്നോക്കമാണ്. എന്നാൽ ഇവരെക്കാളും താഴ്ന്നവർ യൂറോപ്യരിൽതന്നെയുണ്ടു. തലച്ചോറിന്റെ വലിപ്പവും തൂക്കവും അല്പം കൂടിയതുകൊണ്ടോ കുറഞ്ഞതുകൊണ്ടോ മാനസികഗുണങ്ങൾക്കു സാരമായ മാറ്റം സംഭവിക്കുന്നില്ല. മഹാത്മാക്കളും അതിബുദ്ധിമാന്മാരും ആയവർക്കു ചിലപ്പോൾ അസാധാരണ മട്ടിൽ ചെറുതായ മസ്തിഷ്കവും, ചില പാതകികൾക്കു വലുതായ മസ്തിഷ്കവും ഉള്ളതായി ശവപരിശോധനയിൽ കാണാറുണ്ടു. ആസ്ത്രേല്യരുടെ മസ്തിഷ്കം യൂറോപ്യരുടേതിനേക്കാൾ അല്പം ചെറുതായതുകൊണ്ടു, അവർക്കു യൂറോപ്യരേക്കാൾ ബുദ്ധിശക്തി കുറയുമെന്നു അനുമാനിച്ചുകൂടാ.

വർഗ്ഗങ്ങളും മാനസിക ഗുണങ്ങളും:—വർഗ്ഗങ്ങളുടെ പ്രകൃതിജങ്ങളായ പ്രാപ്തികൾ തുലനംചെയ്വാൻ അവരെ പ്രതിനിധീകരിക്കുന്ന കുറേ പേരെ, സമസ്ഥിതിയിൽ, ബുദ്ധിപരീക്ഷണത്തിനു വിഷയമാക്കുന്നതാണ് ശരിയായ മാർഗ്ഗം. ഇതത്ര എളുപ്പമല്ല. ഒന്നാമതായി, ഈ പരീക്ഷണങ്ങൾക്കു വിധേയരാകുന്ന വ്യക്തികളുടെ പൂർവ്വശിക്ഷണം അനുസരിച്ചായിരിക്കും അവരുടെ ചേഷ്ടകൾ. വനപ്രദേശത്തു ഒരു നിർദ്ദിഷ്ടസ്ഥലത്തു നടന്നെത്തുക എന്നതാണ് ഒരു മത്സരപരീക്ഷയെങ്കിൽ, ഒരു കാടൻ ഏതു പരിഷ്കൃതനെയും പരാജിതനാക്കും. നഗരത്തിലെ തെരുവീഥികളിൽ ഈ കാടൻ അന്ധാളിച്ചുപോകും! ബുദ്ധിശക്തിതുലനത്തിനു ആക്ഷേപരഹിതമായ പരീക്ഷണമാർഗ്ഗങ്ങൾ ഇതുവരെ കണ്ടുപിടിച്ചിട്ടില്ല. ഇപ്പോൾ ചിലർ ഉപയോഗിക്കുന്നവ, യൂറോപ്യരല്ലാത്തവർക്കു ഉതകാത്തവയെന്നു മാത്രമല്ല, അശാസ്ത്രീയമായ തീരുമാനങ്ങൾക്കു വഴിയുണ്ടാക്കുന്നവയുംകൂടിയാണ്. ഒരു കാടനുള്ള മാനദണ്ഡംകൊണ്ടു യൂറോപ്യനെ അളക്കുന്നതു എത്രത്തോളം അബദ്ധമോ, അത്രതന്നെ തെറ്റാണ് യൂറോപ്യന്റെ പരിതഃസ്ഥിതിക്കും സംസ്കാരത്തി

ന്നും മാത്രം യോജിച്ച തോതുകൾകൊണ്ടു പ്രാകൃതരെ പരിഗണിക്കുന്നതും.

ബുദ്ധിപരീക്ഷണഫലങ്ങൾ തൃപ്തികരമാകേണമെങ്കിൽ തുലനം ചെയ്യപ്പെടുന്ന മനുഷ്യർ--അവരെ സ്വവർഗ്ഗപ്രതിനിധികളായിട്ടാണല്ലോ കരുതുന്നത്-കലൎപ്പില്ലാത്തവരുംകൂടിയായിരിക്കണം. മേലെ ഖണ്ഡികയിൽ കാണിച്ച സംസ്കാരപരമായ വിഷമങ്ങൾ നീക്കുവാൻ സാധിച്ചെങ്കിൽ ഏതാണ്ടു പരിശുദ്ധവർഗ്ഗങ്ങളെന്നു വിചാരിച്ചുവരുന്ന സ്വീഡരെയും അന്തമാൻദ്വീപുകാരെയും താരതമ്യപഠനത്തിനു ഒരു പക്ഷെ സ്വീകരിക്കാം. സ്വീഡരിൽത്തന്നെ നോർഡിക്ക വംശത്തിന്റെ പ്രധാന ലക്ഷണങ്ങൾ തികഞ്ഞിട്ടുള്ളവർ 12 ശതമാനംകൂടിയില്ല. ആദി നോർഡിക്ക വംശത്തിന്റെ വാസനാവിശേഷങ്ങൾ നിൎണ്ണയിക്കുന്നതിനു ഇന്നത്തെ സങ്കീൎണ്ണസ്വീഡരിൽനിന്നു ഈ ചെറിയ വിഭാഗത്തെ തിരഞ്ഞെടുക്കുന്നതും എളുപ്പമല്ല. കൂടാതെ, ജീവിശാസ്ത്രസിദ്ധാന്തപ്രകാരം വർഗ്ഗലക്ഷണങ്ങൾ കൂട്ടമായിട്ടല്ല ഒററതിരിഞ്ഞുകൊണ്ടാണ് പാരമ്പര്യവഴിക്കു സംക്രമിക്കുന്നത്. ഒരു മദ്ധ്യധരണ്യന്റെ കറുത്ത കേശവും, നോർഡിക്കന്റെ നീല നേത്രവും ആൽപ്പീയന്റെ വർത്തുളകപാലവും ഒരു വ്യക്തിയിൽത്തന്നെ തങ്ങിയേക്കാം. ഇതിനെല്ലാററിനും പുറമെ, ബാഹ്യപ്രകൃതിയിൽ നോർഡിക്കനെന്നു തോന്നിക്കുന്ന ഒരുത്തൻ മാനസികപ്രകൃതിയിൽ മദ്ധ്യധരണ്യനൊ ആൽപ്പീയനോ ആയിരിക്കാം.

ചുരുക്കിപ്പറയുന്നതായാൽ, സാംസ്കാരികമായ വ്യത്യാസങ്ങൾക്കാസ്പദമായി, മനുഷ്യവർഗ്ഗങ്ങൾ തമ്മിൽ മാനസികഭേദങ്ങളുണ്ടെന്നു ഇതുവരെ സ്ഥാപിതമായിട്ടില്ലാത്തതിനാൽ, സംസ്കാരങ്ങളെ മനഃശാസ്ത്രദ്വാരാ വ്യാഖ്യാനിക്കുന്നതിനു കഴിയുന്നതല്ല. (തുടരും)

# മുസ്‌ലിം വിദ്യാഭ്യാസം പുനരുദ്ധരിക്കണം

—————:o:—————

കെ. എ. മുഹമ്മദ്

ഒരു സുപ്രസിദ്ധ ഗ്രന്ഥകാരനായ മി. ഖിദ്‌വെ "ബോൾഷവിസവും ഇസ്ലാം സാർവ്വത്രികത്വവും" (Bolshevism and Pan-Islamism) എന്ന തന്റെ പുസ്തകത്തിൽ ഇപ്രകാരം അഭിപ്രായപ്പെട്ടിരിക്കുന്നു:—"മുസ്ലിം ജനതയുടെ ഇന്നത്തെ അധഃപതനത്തിന്റെ പ്രധാന കാരണങ്ങളിലൊന്നു അവരുടെ കർത്തവ്യവൈരാഗ്യവും, കണിശത്വത്തിലും ചിട്ടകളിലുമുള്ള അവരുടെ നിഷ്ഠയില്ലായ്മയുമാണ്; അവരുടെ നിരുന്മേഷവും 'ജിഹാദി'ന്റെ ചൈതന്യത്തിന്റെ വൈരള്യവും മററു പ്രധാന കാരണങ്ങളാണ്."

വിജ്ഞാനസമ്പന്നനായ പ്രകൃതഗ്രന്ഥകാരന്റെ അഭിപ്രായം എത്രമാത്രം ശരിയാണെന്നു മുസ്ലിം സമുദായത്തിന്റെ ഇന്നത്തെ നില വിശദമാക്കുന്നുണ്ട്. നമ്മുടെ പ്രപിതാമഹന്മാർ മണലാരണ്യദുർഗ്ഗങ്ങളിൽനിന്നു വെളിക്കിറങ്ങി സ്ഥാപിച്ച ഗംഭീര സാമ്രാജ്യങ്ങളും മഹത്തായ പരിഷ്കാരങ്ങളും അക്കാലത്തു ലോകത്തിന്റെ മനമഞ്ചിക്കുന്ന പ്രശസ്തിയനുഭവിച്ചിരുന്നു; വിവിധ തുറകളിൽ അവർ നേടിയ നേട്ടങ്ങൾ അവരിൽ സ്ഥായിയായ കർമ്മനിഷ്ഠയുടെ സൽഫലങ്ങളായിരുന്നു. ആ "അപരിഷ്കൃതയുഗ"ത്തിൽ അവർ മനുഷ്യസഞ്ചയത്തിന്റെ ഗുരുഭൂതന്മാരായിരുന്നു; മനുഷ്യനിൽ കുടികൊള്ളുന്ന മഹത്വത്തിന്റെ പ്രതിഭാസങ്ങളായിരുന്നു അവർ. എന്നാൽ, ഇന്നാകട്ടെ, ചരിത്രത്തിലെ ശോഭനമായ അക്കാലത്തിന്റെ ചൈതന്യമററ കങ്കാളമാണ് അവശേഷിച്ചിട്ടുള്ളതെന്നത് നമുക്കെത്രമാത്രം ലജ്ജാവഹവും വ്യസനഹേതുകവുമാണ്! മനുഷ്യന്റെ ഉന്നതമായ കഴിവുകളെ അവ ചൂണ്ടിക്കാട്ടിക്കൊണ്ട് മനുഷ്യസമുദായത്തിന്റെ സംസ്കൃതീകരണത്തിലേക്ക് നമ്മെ പ്രേരിപ്പിച്ചുകൊണ്ടിരിക്കുന്നു.

ലോകം ഇന്നു ഒരു മഹത്തായ ദശാസന്ധിയിലാണുള്ളത്. ഭയങ്കരമായ ഇന്നത്തെ ആളിക്കത്തൽ കഴിഞ്ഞാൽ ലോകം എന്തൊരുരൂപം കൈക്കൊള്ളുമെന്നു ആർക്കുതന്നെ പ്രവചിക്കാം? അന്നു, മുസൽമാന്മാർ സാർവ്വലൌകികമായ സാഹോദര്യത്തിൽ തങ്ങളുടെ സ്ഥാനം ഉറപ്പിക്കുവാൻ യഥാർത്ഥത്തിൽ ആഗ്രഹിക്കുന്നുവെങ്കിൽ, അവർ ദൈവദത്തമായ തങ്ങളുടെ വേദപുസ്തകത്തെ അടിസ്ഥാനപ്പെടുത്തി, ഇസ്ലാം സമുദായ നിയമങ്ങളെ അനുവർത്തിക്കേണ്ടിയിരിക്കുന്നു. ലൌകികവും ആദ്ധ്യാത്മികവുമായ പുരോഗതിക്കു നിരന്തരമായ പരിശ്രമം അത്യാവശ്യമാണെന്നു ഖുർആൻ അനുശാസിക്കുന്നു. ദേഹാദ്ധ്വാനവും പരിശ്രമവും കൂടാതെ ലോകത്തി

ൽ യാതൊരു ജനതയും വിജയകോടിയിലെത്തിയിട്ടില്ല. നമ്മുടെ ഭയങ്കരമായ അജ്ഞതയും തജ്ജന്യമായ അന്ധവിശ്വാസങ്ങളും ഇന്നു നമ്മുടെ രാഷ്ട്രീയവും സാമ്പത്തികവുമായ പുരോഗതിക്കു മുമ്പിൽ ഭീമമായ തടസ്ഥങ്ങളാണ്. "ഓരോ മുസ്ലിം പുരുഷൻെറയും സ്ത്രീയുടേയും സഹജമായ കൎത്തവ്യമാണ് വിജ്ഞാനസമ്പാദനം" എന്നു പ്രവാചകതിരുമേനി അരുളിച്ചെയ്തിട്ടുണ്ട്. "ജ്ഞാനസമ്പാദനാൎത്ഥം സ്വഗൃഹങ്ങൾ വിട്ടുപോകുന്നവർ അല്ലാഹ്ഹുവിൻെറ രാജവീഥിയിലാണ് സഞ്ചരിക്കുന്നത്." "പണ്ഡിതൻെറ മഷി യോദ്ധാവിൻെറ രക്തത്തേക്കാൾ മഹത്തരമാണ്" എന്നീ തിരുവചനങ്ങളും ശ്രദ്ധേയമാണ്. ഇസ്ലാമും അജ്ഞതയും വിരുദ്ധപദങ്ങളാണ്. അനേകകോടി ബഹുജനങ്ങൾ അജ്ഞതയിലും ദാരിദ്ര്യത്തിലും ആണ്ടുകിടക്കുമ്പോൾ നാം രാഷ്ട്രീയമായും സാമുദായികമായും പുരോഗമിച്ചു എന്നു പറയുവാൻ

നിവ്വാഹമില്ല. അതിനാൽ ഈ ഭയങ്കരനായ "അജ്ഞാനരാക്ഷസനെ"നമ്മുടെ ഇടയിൽനിന്ന നിഷ്കാസനംചെയ്യുന്നതിൽ ഇനിയൊട്ടും വൈകിച്ചുകൂട. നെററി വിയത്തദ്ധ്വാനിച്ച ദൈനന്ദിനാഹാരം സമ്പാദിക്കുവാൻ ഓരോ മുസ്ലിംപുരുഷനേയും സ്ത്രീയേയും പ്രാപ്തരാക്കുവാൻ തക്കവിധം ഏതെങ്കിലുമൊരു ജോലിയിൽ അവക്ക പരിശീലനം നൽകേണ്ടതാണ്.

വേണ്ടത്ര മൂലധനമില്ലായ്മയാണ് നമ്മുടെ സകല പ്രസ്ഥാനങ്ങളുടെയും പോരായ്മ. നമുക്ക ദൃഢനിശ്ചയും ജീവിതത്തെപ്പററിയ സുവിസ്തൃത വീക്ഷണവും ഉണ്ടെങ്കിൽ മൂലധനം നിഷ്പ്രയാസം വന്നുകൊള്ളും. 'സക്കാത്ത്' എന്ന സമ്പ്രദായം, ജനങ്ങളെ പലപ്പോഴും യാചനക്ക പ്രേരിപ്പിക്കുവാൻ തക്കവിധം വെറും ഭിക്ഷാദാനത്തിൻെറ രൂപം കൈക്കൊള്ളുന്നതിന്ന പകരം ശാസ്ത്രീയാടിസ്ഥാനത്തോടുകൂടി അനുവത്തിക്കപ്പെടേണ്ടതാണ്.

ഇന്ത്യയുടെ വ്യാവസായികവും വാണിജ്യപരവുമായ കഴിവുകൾ വിസ്തൃതവും നാനാമുഖങ്ങളുമാണ്. ഏതാദൃശ വിഷയത്തിൽ യുദ്ധം ഇന്ത്യക്കാരെ സംബന്ധിച്ചേടത്തോളം "ഉവ്വശീശാപ"മായിട്ടാണ് തീന്നിരിക്കുന്നത്. അനേകായിരമാണ് സാങ്കേതിക പരിശീലനപദ്ധതിയിൽ പ്രവത്തിക്കുന്ന യുവാക്കന്മാർ. ഇവരെ യുദ്ധാനന്തരം ഏപ്പെട്ടുത്തുവാനിരിക്കുന്ന വിവിധവ്യവസായങ്ങളിലേക്ക ലഭിക്കുന്നതായിരിക്കും. ധനികരായ മുസൽമാന്മാരുടെയും മുതലാളികളുടെയും ശ്രദ്ധ തങ്ങളുടെ കഴിവുകൾ ഇന്ത്യയിലെ വ്യാവസായികപുരോഗതിക്കവേണ്ടിയുപയോഗപ്പെടുത്തുവാനായിരിക്കണം. അതൊന്നുകൊണ്ടു മാത്രമെ നമ്മുടെ സമുദായത്തിൻെറ സാമ്പത്തികനില ഉയത്തുവാൻ സാധിക്കുകയുള്ളൂ. ഹിന്ദുക്കളും ഇന്ത്യയിലെ മററു സമുദായങ്ങളുമായി താരതമ്യപ്പെടുത്തുമ്പോൾ വ്യവസായ പരിശ്രമങ്ങളിൽ മുസ്ലിമീങ്ങൾ അത്യധികം പിന്നോക്കമാണെന്ന പ്രത്യക്ഷപ്പെടും.

മുസ്ലിം ഭൂരിപക്ഷസംസ്ഥാനങ്ങളിൽപോലും അവരുടെ സാമ്പത്തികനില തൃപ്തികരമല്ല. ബങ്കാളിലും പഞ്ചാബിലും മുസൽമാന്മാർ നിർദ്ദാക്ഷ്യരായ പണമിടപാടുകാരുടെയും സെമിന്താർമാരുടെയും നുകത്തിന്നടിയിൽ നരകിക്കുന്ന ദരിദ്ര കഷ്കന്മാരാണ്. ഈ സംസ്ഥാനങ്ങളിലെ വ്യവസായങ്ങളെല്ലാം വാസ്തവത്തിൽ മുസൽമാന്മാരല്ലാത്തവരുടെ അധീനത്തിലാണ്. അതിൽ യാതൊരു പങ്കം മുസൽമാന്മാക്കില്ല. ക്ഷമാപൂവ്വവും ഉത്തരോത്തരവുമായ പരിശ്രമങ്ങളാൽ പുരോഗമിക്കാത്തപക്ഷം സാമ്പത്തികാസമത്വത്തിൽതന്നെ നാം നിലനില്ക്കേണ്ടിവരും. പലപല പദ്ധതികൾ കണ്ടുപിടിച്ച അവ വിജയപ്രദമാംവണ്ണം പ്രവത്തനത്തിൽ വരുത്തുവാൻതക്ക പരിശീലനം നേടിയവർ നമുക്കാവശ്യമാണ്. അമേരിക്ക, ഇംഗ്ലണ്ട് മുതലായ പരിഷ്കൃത രാജ്യങ്ങളിലെ വിവിധവ്യവസായങ്ങളിൽ പരിശീലനം നേടേണ്ടതിന്ന നമ്മുടെ ഉത്സാഹശാലികളായ യുവാക്കന്മാരെ അയക്കേണ്ടിയിരിക്കുന്നു.

നമ്മിൽ അഭ്യസ്തവിദ്യരായവർപോലും അധീനപ്പെട്ടുപോയിരിക്കുന്ന തങ്ങൾ അധോഗതിയിലിരിക്കുന്നവരാണെന്ന വിശ്വാസത്തിന്നു. പുരോഗതിയിലേക്കുള്ള സകല പരിശ്രമങ്ങളേയും തകരാറിലാക്കുന്ന ഭയങ്കരമായ ഒരു വ്യാധിയാണിത്. ആദികാലത്തെ മുസ്ലിംഭടനായകന്മാർക്കും രാഷ്ട്രനിർമ്മാതാക്കൾക്കും, അഗണ്യമായ ന്യൂനപക്ഷീയരും വമ്പിച്ച എതിർശക്തികളാൽ എതിർക്കപ്പെട്ടവരും ആണവരെങ്കിലും, ചരിത്രത്തിലെ സന്നിഗ്ദ്ധമായ പല പല ദശാസന്ധികളിൽ ഉച്ചൈസ്തരമായ വിജയങ്ങൾ നേടാൻ കഴിഞ്ഞു. കാരണം, ദൈവത്തിലും മതത്തിലും അവർക്കു അചഞ്ചലമായ ഭക്തിയുണ്ടായിരുന്നു; അവരുടെ സാഹോദര്യബുദ്ധി അത്യാശ്ചര്യകരമായിരുന്നു. നമ്മെ ഒരു മഹത്തായ ജനതയായി ഉയർത്തി ലോകത്തിൽ നേതൃത്വം വഹിക്കുവാൻ ഇടയാക്കിത്തീർത്ത ആ ഉത്തമഗുണങ്ങൾ അറിയാതെതന്നെ നാം കളഞ്ഞു കുളിക്കുകയാണെന്നു ഹൃദയവേദനയോടും കടുത്ത ഭയത്തോടുംകൂടിയാണ് ഈ ലേഖകൻ രേഖപ്പെടുത്തുന്നത്. ഇസ്ലാമാണ് കഴിഞ്ഞ കാലങ്ങളിൽ നമ്മെ മഹത്തായ, മാതൃകായോഗ്യമായ, ഒരു ജനതയാക്കിത്തീർത്തത്. ജീവിതത്തിന്റെ വിവിധഭാഗങ്ങളിലുമുള്ള നമ്മുടെ വിജയം അതേ ഇസ്ലാമിൽ അഖണ്ഡമായി ബന്ധിക്കപ്പെട്ടതിനെയാണാശ്രയിച്ചിരിക്കുന്നത്.

നിർഭാഗ്യവശാൽ, നമ്മുടെ ഇന്നത്തെ വിദ്യാഭ്യാസപരിപാടിയിൽ, പ്രശസ്തമായ മുസ്ലിം ചരിത്രത്തെയും ഇസ്ലാംസംസ്കാരചൈതന്യത്തെയും പഠിക്കുവാനും അനുമോദിക്കുവാനും വേണ്ട കഴിവുകളില്ല. മുസ്ലിമീങ്ങളെപ്പററിയേടത്തോളം ഗുരുതരമായ പോരായ്മയാണിതു്. മാത്രമല്ല, മതം വ്യക്തികളെമാത്രം ബാധിക്കുന്ന ഒരു സ്വകാര്യ കാര്യമായി അഭിവീക്ഷിക്കുവാൻ തക്ക ഒരഭിപ്രായം നിർഭാഗ്യവശാൽ അഭ്യസ്തവിദ്യരായ മുസ്ലിംയുവാക്കന്മാരിൽ വളർന്നുവരുന്നുണ്ടു്. മതത്തിനെപ്പററിയ ഇടുങ്ങിയ ഒരു വിവേചനമാണിത്; മതതത്വത്തേയും ഉദ്ദേശത്തേയും ആകമാനം അപലപിക്കുന്ന ഒന്നും ആണതു്. പ്രപഞ്ചത്തെപ്പോലെ സുവിശാലമാണ് മതത്തെപ്പററിയ ഇസ്ലാമികബോധം; വ്യത്യസ്തവും അനഭിഗമ്യവുമായ പ്രത്യേക മുറികളിൽ പൂട്ടിയിടപ്പെട്ട ഒന്നായി ജീവിതത്തെ ഇസ്ലാം വീക്ഷിക്കുന്നുമില്ല. ആദ്ധ്യാത്മികവും പ്രാപഞ്ചികവുമായ സുഖങ്ങളുടെ സമീകരണമായിട്ടാണ് ഇസ്ലാം ജീവിതത്തെ വീക്ഷിക്കുന്നതു്. ഒന്നില്ലാതെ മററതു അസംഭാവ്യമാണ്. തന്നിമിത്തം, മതം പ്രയോജനപ്രദമാകണമെങ്കിൽ, അതു മനുഷ്യൻെറ കർമ്മങ്ങളുടെ അണുവിഭാഗങ്ങൾപോലും നിയന്ത്രിക്കുന്നതായിരിക്കണം. അതാണ് ഇസ്ലാമിൻെറ നിയമങ്ങൾ. ലോകത്തിൽ പലേടങ്ങളിലും മതം പിന്നോക്കംതള്ളപ്പെട്ടിരിക്കുന്നു. ഭീമമായ ഈ അബദ്ധം മുസ്ലിമീങ്ങളായ നാം അനുവർത്തിക്കരുതു്. നിഷ്ഠുരവും വിനാശകവുമായ ഇന്നത്തെയുദ്ധത്തിൽ ഭിന്നിക്കപ്പെട്ട ലോകത്തേയും മനുഷ്യസമുദായത്തേയും രക്ഷിച്ചു നീതിയിലും സമഭാവനയിലും സഹിഷ്ണുതയിലും, അതിലെല്ലാം ഉപരിയായി "ദൈവത്തിൻെറ പിതൃത്വത്തിലും മനുഷ്യൻെറ സാഹോദര്യത്തിലും" അടിയുറച്ച ഒരു നവീനലോകത്തെ പ്രതിഷ്ഠാപിക്കേണ്ടതായ കർത്തവ്യം ഇസ്ലാമിൻേറതാണു. ലോകത്തിൽ ഇസ്ലാം അവതരിച്ചതിൻെറ ഉദ്ദേശമിതാണ്. ഓരോ മുസ്ലിമും, വിശിഷ്യ, അഭ്യസ്തവിദ്യരായ മുസ്ലിം, അതിൻെറ യഥാർത്ഥ പ്രണേതാക്കളായിരിക്കണം. അവരുടെ ഈ ജീവിതോദ്ദേശം സാധിതപ്രായമാവുക ഇസ്ലാമികനിയമങ്ങ

ളെ പഠിച്ച ലോകത്തിൽ പ്രചരിപ്പിക്കുന്നതുകൊണ്ടുമാത്രമാണ്. എന്നാൽ "മതവും സംസ്കാരവുമായ ഉറവിൽനിന്നു ജീവസംദായകമായ ആവേശം" കരഗതമാക്കുവാൻ വേണ്ട സൌകൎയ്യങ്ങൾ ഇന്നത്തെ വിദ്യാഭ്യാസസമ്പ്രദായം നമുക്കു പ്രദാനം ചെയ്യുന്നില്ല. വിനാശകമായ ഈയൊരു ദൃശ്യം ബാഹ്യഭാഗത്തുനിന്നുതന്നെ പരിഹരിക്കപ്പെടണം. രാജ്യത്തിലെ മുക്കിലും മൂലയിലും അദ്ധ്യയനക്ലാസ്സുകളും സംസ്കാരികസംഘങ്ങളും ഏൎപ്പെടുത്തുകയും മതത്തെ സംബന്ധിച്ച യഥാൎത്ഥപ്രബോധനങ്ങൾ നൽകുന്ന നിരവധി ഗ്രന്ഥങ്ങൾ പൊതുജനങ്ങൾക്കു ലഭിക്കുമാറാക്കുകയും വേണം. അത്തരം പരിശ്രമങ്ങൾകൊണ്ടുമാത്രമെ അവരെ ഇസ്ലാമിന്റെ യഥാൎത്ഥ അനുഗാമികളാക്കുവാൻ സാധിക്കുകയുള്ളു. യഥാൎത്ഥമായും ഈ പരിശ്രമം ഇന്നു നമ്മുടെ കൎത്തവ്യമായിത്തീൎന്നിട്ടുണ്ട്. മുസ്ലിംജനത സന്ദൎഭാനുസൃതം ഉയൎന്നു ഉത്തരവാദിത്തഭാരം സ്വന്തചുമലിൽ താങ്ങി ലോകകാൎയ്യത്തിൽ അപ്രധാനമല്ലാത്ത ഒരു പങ്കുവഹിക്കുമെന്ന് ശുഭപ്രതീക്ഷാമതികൾക്ക് ഉറപ്പിച്ചുപറയുവാൻ മതിയായ കാരണങ്ങളുണ്ട്. ഇരുണ്ടതും അടിപ്പുഴങ്ങിയതുമായ വൎത്തമാനത്തിൽനിന്നു നവ്യവും പ്രശോഭനവുമായ ഒരു ലോകത്തിന്റെ ഉദയം ദൎശിക്കുവാൻ മനുഷ്യസമുദായം ഇന്നു നിൎന്നിമേഷരായിരിക്കുന്നു; ലോകത്തിലെ മുസ്ലിമീങ്ങളെ! ദൈവത്തോടും മനുഷ്യനോടുമുള്ള നിങ്ങളുടെ കൎത്തവ്യം കണ്ടറിഞ്ഞു സകലമാന ജനതക്കും അഭിവൃദ്ധിയും സംതൃപ്തിയും നൽകുവാനുള്ള നവയുഗത്തിന്റെ ഭാരം തങ്ങളുടെ സ്വന്തം ചുമലിൽ താങ്ങുവിൻ!

"ഡെക്കാൻ ടൈംസ്"

# ഇന്ത്യയുടെ യുദ്ധാനന്തര പുനഃസംഘടന

കഴിഞ്ഞകൊല്ലം മാർച്ച്മാസത്തിലാണ് വൈസറായി പ്രസിഡണ്ടും ബഹുമാനപ്പെട്ട സർ ജെ. പി. ശ്രീവാസ്തവ ഡിപ്യൂട്ടിപ്രസിഡണ്ടുമായി വൈസറായിയുടെ കൌൺസിലിൽനിന്നു ഒരു പുനഃസംഘടനക്കമ്മിററി രൂപീകരിച്ചതായി പ്രഖ്യാപിക്കപ്പെട്ടതു്. അതിൻെറ ആഭിമുഖ്യത്തിൽ കേന്ദ്രഗവർമ്മെണ്ടിലെ വിവിധ ഡിപ്പാർട്ടുമെൻറുകളും സഹകരിച്ചുകൊണ്ടു പ്രവർത്തിച്ചതിൻെറ ഫലമായി സ്ഥിതിവിവരക്കണക്കുകൾ ശേഖരിക്കുക ആദിയായ പ്രാരംഭജോലികൾ ഇതിലിടക്ക് മിക്കതും തീർന്നുകഴിഞ്ഞിരിക്കുന്നു. അവയെ ആസ്പദപ്പെടുത്തിയായിരിക്കും വിവിധറിപ്പോർട്ടുകളും തയ്യാറാക്കപ്പെടുക.

### പട്ടാളക്കാരുടെ ഭാവി

രാജ്യരക്ഷാ ഡിപ്പാർട്ടുമെൻറിൽ, പട്ടാളക്കാരുടെ സുഖസൌകര്യങ്ങൾ അന്വേഷിക്കുന്ന വിഭാഗത്തിൻെറ നേതൃത്വത്തിൽ, പട്ടാളക്കാരുടെ കുടുംബക്ഷേമാദികൾക്കുവേണ്ടി പ്രവർത്തിക്കുന്ന ഡിസ്റ്റ്രിക്ട്സോൾജ്യേർസ് ബോർഡുകൾ, സിവിൽ ലെയിസൺസ്റ്റാഫ് എന്നിവയുടെ പ്രവർത്തനങ്ങൾ വളരെയധികം വിപുലീകരിക്കപ്പെട്ടിരിക്കുന്നു. സർവ്വീസിൽനിന്നു പിരിയുന്ന പട്ടാളക്കാർക്കു പാർക്കുന്നതിനുപററിയ ഭൂമികൾ നിർണ്ണയപ്പെടുത്തുകയും ചെയ്തുകഴിഞ്ഞു. യുദ്ധാനന്തരം പട്ടാളത്തെ പിരിച്ചുവിടുമ്പോൾ അവരിൽ സാങ്കേതികവിദഗ്ദ്ധന്മാരായവരെ മററു വ്യവസായങ്ങളിലേക്കു തിരിച്ചുവിടുന്നതിനുപററിയവിധം രാജ്യരക്ഷാ സർവ്വീസുകളിൽ പലർക്കും പരിശീലനം നൽകേണ്ടതിനെപ്പററി ഇന്നന്വേഷണം നടത്തിവരുന്നു; തൊഴിലാളികൾക്കുവേണ്ടി ലേബർ ഡിപ്പാർട്ടുമെൻറുകാർ ഏർപ്പെടുത്തുവാൻ ആലോചിക്കുന്ന എംപ്ലോയിമെൻറ് എക്സ്ചേഞ്ച് പദ്ധതിയോടനുബന്ധിച്ചു ഒരു സൈനിക നിയമന ബ്യൂറോ ഏർപ്പെടുത്തുവാൻ ആലോചിക്കപ്പെടുന്നുണ്ടു്. പട്ടാളത്തിൻെറ ക്ഷേമം പുലർത്തേണ്ടതിന്നു കേന്ദ്രഗവർമ്മെണ്ടു ഏർപ്പെടുത്തിയ സൈനിക പുനഃസംഘടനാനിധി സംഭാവനകളടക്കം അഞ്ചുകോടി ഉറുപ്പികയോളമെത്തിക്കഴിഞ്ഞു; രണ്ടുവർഷംകൂടി യുദ്ധം നീണ്ടുനില്ക്കുകയാണെങ്കിൽ ഈ സംഖ രണ്ടിരട്ടിയായി വർദ്ധിക്കുന്നതായിരിക്കും. ഈ സംഖ്യ ചിലവഴിക്കേണ്ട രീതിയെപ്പററി ഇന്ത്യാഗവർമ്മെണ്ട് സംസ്ഥാനഗവർമ്മെണ്ടുകളും നാട്ടുരാജ്യ ഗവർമ്മെണ്ടുകളും ആയി ആലോചന നടത്തിവരുന്നു. സൈനികസേവനത്തിൽനിന്നു പിരിഞ്ഞവരെ യഥാർത്ഥ പൌരജീവിതം നയിക്കുവാൻ പ്രാപ്തരാക്കേണ്ടതിലേക്കു വേണ്ടപരിശീലനം നൽകുക, കാർഷി

കായുധങ്ങഠം ശേഖരിച്ചു വിതരണംചെയ്യുക, ചെറുതരം വ്യവസായങ്ങഠം ഏൎപ്പെടുത്തുക മുതലായവക്കായി ചില സ്ഥാപനങ്ങഠം ഈ ഫണ്ടുകൊണ്ടു ഏൎപ്പെടുത്തുവാനാണാലോചന. ചില ഗ്രാമങ്ങഠം തിരഞ്ഞെടുത്തു അവിടങ്ങളിൽ മാതൃകാ കാൎഷികഭൂമികഠം ഏൎപ്പെടുത്തുവാനും ഈ സ്ഥാപനങ്ങഠം പരിശ്രമിക്കുന്നതായിരിക്കും. യുദ്ധം പൂൎണ്ണമായും അവസാനിക്കുന്നതിന്നടുത്തു മുമ്പുള്ള സന്ധിയാലോചനാകാലത്തു ഗ്രാമോദ്ധാരണത്തിൽ ഏൎപ്പെടുവാൻ വേണ്ട പരിശീലനവും അവൎക്കു നൽകേണ്ടതിനുള്ള പദ്ധതിയും ആലോചനാപരിധിയിൽപ്പെട്ടിരിക്കയാണ്.

## വ്യാവസായിക തൊഴിലാളികഠം

ഗവൎമ്മേണ്ടു വക വ്യവസായമന്ദിരങ്ങഠം അടക്കമുള്ള സകല വ്യാവസായിക സ്ഥാപനങ്ങളിലും പ്രവൃത്തിയെടുക്കുന്ന തൊഴിലാളികഠംക്കു മുഴുവൻ യുദ്ധാനന്തരം ഇതേ തൊഴിലുണ്ടായെന്നുവരില്ല. അത്തരക്കാരെപ്പററിയും ആലോചിക്കപ്പെട്ടുവരുന്നു. അവൎക്കു പുതിയ ജോലികഠം നൽകുക, സാങ്കേതികപരിജ്ഞാനം നേടിയവരും യുദ്ധംനിമിത്തം ആയതു പൂൎത്തിയാക്കുവാൻ സാധിക്കാതായിട്ടുള്ളവരുമായവൎക്കു കൂടുതൽ പരിശീലനം നൽകുക എന്നതിനെപ്പററിയും ആലോചിച്ചുവരുന്നുണ്ട്. സമരം അവസാനിച്ചാൽ ശേഷിപ്പുണ്ടാകുന്ന സമരസാമഗ്രികളും മററും ഏതുവിധത്തിൽ കയ്യൊഴിക്കാം, യുദ്ധസംഭാരങ്ങഠംക്കുള്ള കരാറുകളെപ്പററിച്ചെയ്യേണ്ട

---

മെൻറ് എന്നീ വിഷയങ്ങളിൽ ഒരു അഭിപ്രായം രൂപീകരിക്കുന്നതിന്നു "വാർ ആൻറ് സപ്ലൈഡിപ്പാർട്ടുമെൻറി"ൽ ഒരു സംഘത്തെ രൂപീകരിക്കുവാനാലോചനയുണ്ട്.

റോഡുകൾക്ക്, വിശിഷ്യ, നാട്ടുപുറങ്ങളിൽ, ഉള്ള പ്രാധാന്യത്തെപ്പററി ശങ്കിക്കുവാനവകാശമില്ല. പരിഷ്കരിച്ച തരം വാഹനങ്ങൾക്കുപററിയ റോഡുകളുടെ നിർമ്മാണം ശാസ്ത്രദൃഷ്ട്യാ സുസംഘടിതവും വിപുലവുമാക്കേണ്ടതിന്നുള്ള സന്ദർഭം സമാഗതമായിരിക്കുന്നു. യുദ്ധാനന്തരകാലത്തുണ്ടായിരിക്കേണ്ട റോഡുനിർമ്മാണപദ്ധതിയുടെ ഒരു അവ്യക്തപരിപാടി ഇന്ത്യാഗവർമ്മേണ്ടിൻെറ സാങ്കേതിക വിദഗ്ധന്മാർ തയ്യാറാക്കീട്ടുണ്ട്; റോഡുകളും റോഡുവഴിക്കുള്ള ഗതാഗതവും സംസ്ഥാനഗവർമ്മേണ്ടിൻെറ പരിധിയിൽപ്പെട്ട വിഷയമാകയാൽ ഈ പരിപാടിയെപ്പററി സംസ്ഥാനങ്ങളിലെയും നാട്ടുരാജ്യങ്ങളിലെയും ഗവർമ്മേണ്ടുകളുമായി ആലോചിക്കപ്പെട്ടുന്നുണ്ട്. ഈ പദ്ധതിയുടെ ഏകദേശരൂപം അവർക്ക് സ്വീകാര്യമാകുമെങ്കിൽ ഏതദ്വിഷയത്തിൽ സുസംഘടിതമായ മാർഗ്ഗനിർദ്ദേശം ചെയ്യുന്നതിന്നും, റോഡുനിർമ്മാണം, അവശ്യാവശ്യമായ വസ്തുക്കളുടെ നിർമ്മാണം, ഇവയെപ്പററി ഗവേഷണങ്ങൾ നടത്തുന്നതിന്നും, റോഡുവിതാനത്തേയും പാലനിർമ്മാണത്തേയും മററും പററിയ സാങ്കേതികവിഷയങ്ങളെപ്പററി വിദഗ്ധാപദേശങ്ങൾ നൽകുന്നതിന്നും ആയി കേന്ദ്രഗവർമ്മേണ്ട് ഒരു വിദഗ്ധസംഘം ഏർപ്പെടുത്തുന്നതായിരിക്കും. യുദ്ധാനന്തരം അനേകം മോട്ടോർവാഹനങ്ങളും വിദഗ്ധരായ ഡ്രൈവർമാരും കുറെയധികം ശേഷിക്കുമെന്നതു തീർച്ചയാണ്. അവയും അവരും ഫലപ്രദമാംവണ്ണം ഉപയോഗപ്പെടുത്തേണ്ടതും ആണ്. വിമാന ഗതാഗതത്തിൻെറ പ്രാധാന്യത്തെ സംബന്ധിച്ചും പരിഗണിക്കായ്കയില്ല. വ്യോമയാനം വിപുലീകൃതമാക്കേണ്ടതിലേക്ക്, ആകാശമാർഗ്ഗം, ഉദ്യോഗസ്ഥന്മാർ, വിമാനസങ്കേതങ്ങൾ, വ്യോമയാനപരിശീലനം മുതലായവയെപ്പററി സുവിസ്തൃതമായ പദ്ധതികൾ തയ്യാറാക്കപ്പെട്ടുന്നുണ്ട്. ഇന്ത്യയിലെ സ്ഥിതിഗതികളെപ്പററി പരിപൂർണ്ണമായ വിജ്ഞാനം നേടിയ ഒരു വലിയ ഉദ്യോഗസ്ഥൻ അതിപ്രധാനമായ ഈ വിഷയത്തിൽ ഏർപ്പെട്ടിരിക്കയാണ്.

### കാർഷികഭൂമികളും ഭക്ഷണധാന്യങ്ങളും

ഇന്ത്യയുടെ യുദ്ധാനന്തരപുനഃസംഘടനാരൂപീകരണത്തിൻെറ ഉത്തരവാദിത്തം വഹിക്കുന്നവരുടെ നിശിതമായ ശ്രദ്ധ പതിയേണ്ടതു കാർഷികവും വ്യാവസായികവുമായ അഭിവൃദ്ധിയിലാണ്. അതാതു സന്ദർഭത്തിലേക്കും ദീർഘകാലത്തേക്കും പററിയ പദ്ധതികളെപ്പററി ഒരു കാർഷിക ഔദ്യോഗികകമ്മററി പരിശോധന നടത്തിവരുന്നതിന്നു പുറമെ ഇന്ത്യയിൽ കാർഷികപോഷണത്തിന്നുള്ള സാദ്ധ്യതയെപ്പററി, പരിചയകുശലനായ ഒരു ഉദ്യോഗസ്ഥൻ ഒരു റിപ്പോർട്ടു തയ്യാറാക്കുന്നും ഉണ്ട്. ഇന്നത്തെ സ്ഥിതിഗതികളിലും, കൂട്ടായ കാർഷികഭൂമികൾ ഏർപ്പെടുത്തുക, തോടുനിർമ്മാണം വിപുലപ്പെടുത്തുക, ഭൂമികൾ വെള്ള

പ്പോക്കത്തിൻെറ ആക്രമണത്തിൽനിന്നു സുരക്ഷിതമാക്കുക, പരിഷ്കരിച്ച വളങ്ങളുടെ ഉപയോഗം നടപ്പിൽ വരുത്തുക എന്നിത്യാദി അടിസ്ഥാനകാൎയ്യങ്ങൾ സാധിതപ്രായമായ കാലത്തും കാർഷികപോഷണത്തിനുള്ള സാദ്ധ്യതയെന്തെന്നതിനെപ്പററി ഈ റിപ്പോർട്ടു ചൎച്ചചെയ്യുന്നതായിരിക്കും. യുദ്ധത്തിന്നു മുമ്പു സാധനങ്ങൾക്കു വില കുറഞ്ഞിരുന്ന കാലത്തേയും യുദ്ധകാലത്തേയും സംബന്ധിച്ച പരിചയം രണ്ടു കാൎയ്യങ്ങൾ വ്യക്തമാക്കീട്ടുണ്ട്. ഒന്നാമത്, ഇന്ത്യയിലെ കൃഷി സാൎവ്വലൌകിക സ്ഥിതിഗതികളുടെ കെട്ടുപാടുകളിൽനിന്നു മുക്തമല്ല; രണ്ടാമത്, സാൎവ്വലൌകിക സ്ഥിതിയേയും അസംസ്കൃതവസ്തുക്കളുടെ കയററിറക്കുമതിയേയും സംബന്ധിച്ച അന്തർരാഷ്ട്രീയസഖ്യത്തെ അടിസ്ഥാനപ്പെടുത്തിയായിരിക്കണം. വില, കമ്പോളം മുതലായി ഇന്ത്യയിലെ കൃഷിയുടെ സാമ്പത്തികവശത്തെപ്പററി പരിഗണന നടത്തേണ്ടതു്. നമ്മുടെ വനവിഭവങ്ങളെ ഏതെല്ലാംവിധത്തിൽ ഉപയോഗപ്പെടുത്താം, മത്സ്യവ്യവസായം ഏതെല്ലാംവിധത്തിൽ പരിപോഷിപ്പിക്കാം എന്നീ വിഷയങ്ങളെ സംബന്ധിച്ചും ഒരു റിപ്പോർട്ടു തയ്യാറാക്കപ്പെടുന്നുണ്ട്. ഏതാദൃശങ്ങളായ വിവി

ധറിപ്പോർട്ടുകൾ തയ്യാറാക്കി പരിശോധിക്കപ്പെട്ടുകഴിഞ്ഞാൽ, നിശ്ചിതവർഷങ്ങൾക്കിടയിൽ പരിപോഷിപ്പിക്കുവാൻ പററിയ പ്രത്യേക പദ്ധതികൾ കഴിവുള്ളത്ര വേഗത്തിൽ രൂപീകരിക്കപ്പെടുന്നതായിരിക്കും. ഇതിലേക്കുള്ള പ്രഥമപടിയായി, വളനിർമ്മാണം ഇവിടെത്തന്നെ വിപുലമാക്കുവാൻ പററിയ സാദ്ധ്യതകളെപ്പററി സപ്ലൈ ഡിപ്പാർട്ടുമെണ്ടുകാർ ആലോചന നടത്തിവരുന്നുണ്ട്.

ഇന്ത്യയിലെ കാർഷികവും വ്യാവസായികവുമായ അഭിവൃദ്ധിക്കു അത്യന്താപേക്ഷിതമായിട്ടുള്ളത് വിദ്യുച്ഛക്തിയുടെ വിപുലീകരണമാണ്. ഏതാദൃശമായി അടുത്ത അഞ്ചു മുതൽ പത്തുവർഷത്തേക്കുള്ള ഒരു പദ്ധതി വളരെവേഗം തയ്യാറാക്കേണ്ടിയിരിക്കുന്നു. വിദ്യുച്ഛക്തിനിർമ്മാണത്തിന്നു ഇന്ത്യക്കാവശ്യമായ പ്ലാൻറുകളും മററു സാമഗ്രികളും, വിദ്യുച്ഛക്തിവിതരണത്തിൻെറ ഏകീകരണവും നിയന്ത്രണവും, ഇക്കാര്യങ്ങളിൽ സംസ്ഥാനഗവർമ്മെണ്ടുകളെയും നാട്ടുരാജ്യ ഗവർമ്മെണ്ടുകളെയും ഉത്സാഹമതികളാക്കുന്നതിൽ ഇന്ത്യാഗവർമ്മെണ്ടിന്നു വഹിക്കാവുന്ന പങ്ക് എന്നിവയടക്കം ഏതൽപ്രശ്നത്തിൻെറ നാനാവശങ്ങളെയും പററി ഒരു ഔദ്യോഗികക്കമ്മിററി ഊർജ്ജിതമായ ആലോചന ആരംഭിച്ചിരിക്കുന്നു.

## വ്യവസായ സാമഗ്രികൾ

വ്യാവസായിക കാര്യങ്ങളെ സംബന്ധിച്ചും ഗണ്യമായ പുരോഗതിയുണ്ടായിക്കഴിഞ്ഞിരിക്കുന്നു. യുദ്ധാനന്തരകാലത്തെ ആദ്യഘട്ടത്തിൽ വ്യവസായസാമഗ്രികൾക്കുവേണ്ടി വിവിധരാജ്യങ്ങൾ തമ്മിൽ ഒരു മത്സരംതന്നെ നടന്നേക്കുമെന്നുള്ളതു നിശ്ചയമാണ്. അതിനാൽ, തങ്ങൾക്കാവശ്യമുള്ള വസ്തുക്കളുടെ ഒരുമൊത്തക്കണക്ക് ഇന്ത്യ ഇപ്പോൾതന്നെ ക്ലുപ്തപ്പെടുത്തി ഒരുങ്ങിയിരിക്കേണ്ടതുണ്ട്; മാത്രമല്ല, യുദ്ധം അവസാനിച്ച ഉടൻ ആവശ്യമായ യന്ത്രങ്ങളും മററു സാമഗ്രികളും തങ്ങൾക്കു കൂടുതൽ വേഗത്തിൽ പുറരാജ്യങ്ങളിൽനിന്നു ലഭിക്കേണ്ടതിന്നാവശ്യമായ സകലതും ഇന്ത്യതന്നെ ചെയ്യേണ്ടിയിരിക്കുന്നു. തങ്ങൾക്കാവശ്യമായ സാമഗ്രികളുടെ മൊത്ത വിവരങ്ങളും യന്ത്രങ്ങൾക്കുവേണ്ടി ചെലവഴിക്കാവുന്ന സംഖ്യയുടെ തുകയും അറിയിച്ചുകൊടുക്കുവാനായി വ്യവസായ ഉടമസ്ഥന്മാരോടാവശ്യപ്പെടുന്നതായിരിക്കും. അവക്കു എത്രകണ്ടു വിദ്യുച്ഛക്തി നൽകുവാൻ സാധിക്കും എന്നതിൻെറ ഒരു കണക്കും തയ്യാറാക്കിവരുന്നു. യുദ്ധാനന്തരം ഇന്ത്യയിലെ വ്യവസായാഭിവൃദ്ധിക്കാവശ്യമായ പദ്ധതികൾ തയ്യാറാക്കുന്നതിന്നു ഇവിടുത്തെ വ്യവസായങ്ങളുടെ ദൌർബ്ബല്യവും ശക്തിയും ഏതേതിടത്തിൽ എത്രകണ്ടുണ്ടെന്നും പരിശോധിക്കപ്പെടുന്നുണ്ട്; യുദ്ധാനന്തരകാലത്തെ വാണിജ്യനയം, ചുങ്കം മുതലായവയെപ്പററിയും പരിശോധന നടത്തുന്നുണ്ട്.

## സാമുദായിക സേവനം

യുദ്ധംനിമിത്തം പ്രത്യക്ഷമായൊ പരോക്ഷമായൊ ഉയർന്നുവരാവുന്ന പ്രശ്നങ്ങൾക്കു പുറമെ, യുദ്ധാനന്തരഭാവിയെ സംബന്ധിച്ചു സൃഷ്ടിപരമായ ഏതു പ

രിപാടി രൂപീകരിക്കുമ്പോഴും ദേശീയ സമ്പത്തു വൎദ്ധിപ്പിക്കുകയും ജനങ്ങളുടെ ജീവിതത്തോത്തു ഉയൎത്തുകയും ചെയ്യേണ്ടതിന്നെടുക്കേണ്ടതായ നടപടികൾക്കാണു് പ്രാധാന്യം കല്പിക്കേണ്ടതെന്നു ഇന്ത്യാഗവൎമ്മേണ്ടിന്നു ബോദ്ധ്യമായിരിക്കുന്നു. വിവിധങ്ങളായ സാമുദായികസേവനപരിശ്രമങ്ങളെ കൂട്ടിയിണക്കുന്നതിന്നും ആവശ്യമായ പുരോഗതി അവയുടെ നാനാവശങ്ങളിലും ഉണ്ടാക്കുന്നതിന്നുംവേണ്ടി വിവിധ ഡിപ്പാൎട്ടുമെണ്ടുകളുമായി ഇടപഴകുന്നതിന്നു ഒരു ഔദ്യോഗികക്കമ്മിററി രൂപീകരിക്കപ്പെട്ടിരിക്കുന്നു. ഇതിന്നും പുറമെ, ഇന്ത്യയിലെ പൊതുജനാരോഗ്യത്തെപ്പററി അന്വേഷിച്ചു വേണ്ടപ്പെട്ട ശുപാൎശകൾ സമൎപ്പിക്കുന്നതിന്നു സർ ജോസഫ് ഭോറിൻെറ ആദ്ധ്യക്ഷ്യത്തിൽ ഇന്ത്യാഗവൎമ്മേണ്ടിൻെറ വിദ്യാഭ്യാസം, പൊതുജനാരോഗ്യം, ഭൂമി ഇവയുടെ ചുമതല വഹിക്കുന്ന ഡിപ്പാൎട്ടുമെണ്ടിലെ ഉദ്യോഗസ്ഥന്മാരും അനുദ്യോഗസ്ഥന്മാരുമടങ്ങിയ ഒരു കമ്മിററിയേൎപ്പെടുത്തിട്ടുമുണ്ടു്.

പട്ടണങ്ങളിലും നാട്ടുപുറങ്ങളിലും വിദ്യാഭ്യാസം അഭിവൃദ്ധിപ്പെടുത്തുന്നതിലുള്ള സാദ്ധ്യതകളെ പരാമൎശിക്കുന്നതിന്നു കേന്ദ്രവിദ്യാഭ്യാസോപദേശകബോൎഡ് ഒരു പ്രത്യേക യോഗംതന്നെ ചേരുകയുണ്ടായി. സാങ്കേതിക വിദ്യാഭ്യാസത്തെപ്പററി നിൎദ്ദേശം നൽകുന്നതിന്നു ഈ ബോൎഡ് ഒരു പ്രത്യേക കമ്മിററിതന്നെ രൂപീകരിച്ചിരിക്കുന്നു. ദൂരവ്യാപകമായ പല പദ്ധതികളും ലേബർ ഡിപ്പാൎട്ടുമെൻറിൻെറ ആലോചനയിലിരിക്കുന്നുണ്ടു്. ചില പ്രത്യേകതരം തൊഴിലുകൾക്കുള്ള ഏററവും ചുരുങ്ങിയ കൂലി നിജപ്പെടുത്തുന്നതിൻെറ സാദ്ധ്യതയെപ്പററി അന്വേഷണം നടത്തപ്പെടുന്നു; സാങ്കേതികവ്യവസായങ്ങൾക്കു ആവശ്യമായ വിദഗ്ദ്ധന്മാരെ ഒത്തുമാററുവാനുള്ള ഒരു ഏൎപ്പാടിനെപ്പററിയുള്ള ആലോചന മിക്കവാറും

പൂത്തിയായിട്ടുമുണ്ട്. ചില പ്രത്യേകതരം ജോലികളിലെ വേലക്കാക്കുവേണ്ടി സിക്ക്നസ്സ് ഇൻഷൂറൻസ് ഏപ്പെടുത്തുന്നതിന്നുവേണ്ടി ഒരു പദ്ധതി തയ്യാറാക്കപ്പെട്ടു കഴിഞ്ഞു. അടുത്തുതന്നെ അതു വ്യവസായ ഉടമസ്ഥന്മാരുടെ ആലോചനക്കു സമപ്പിക്കുന്നതായിരിക്കും. വെൽഫേർ ഉദ്യോഗസ്ഥന്മാരുടെ പരിശീലനം, ട്രെയിഡ് യൂനിയനുകളെ അംഗീകരിക്കുവാനുള്ള നിബ്ബന്ധ ബാദ്ധ്യത, പ്രോവിഡണ്ട് ഫണ്ട് സംബന്ധിച്ച ചട്ടങ്ങൾ മുതലായവയാണ് ലേബർ ഡിപ്പാർട്ടുമെണ്ടിൻെറ ആലോചനയിലുള്ള വിഷയങ്ങൾ.

ഉത്തമമായ സാമുദായികസേവനപദ്ധതികൾ കണ്ടുപിടിക്കുന്നതിൽ സ്ത്രീപ്രതിനിധികളെക്കൂടി ഉൾപ്പെടുത്തേണ്ടതിൻെറ അത്യാവശ്യകത കണ്ടറിഞ്ഞു ഏതൽക്കായ്യത്തിലേക്കു സ്ത്രീകളുടെ ഒരു കമ്മിററി രൂപീകരിക്കുവാൻ നിശ്ചയിച്ചിട്ടുണ്ട്. ഇന്ത്യയിലെ സ്ത്രീജനങ്ങളെ പ്രത്യേകമായും ബാധിക്കുന്ന ചില വിഷയങ്ങളെപ്പററി ഗവമ്മേണ്ടിനെ ഉപദേശിക്കുവാനുള്ള അധികാരം ഈ കമ്മററിക്കായിരിക്കും. വിവിധനയങ്ങളേയുംപററി ചച്ച്ചെയ്യുന്നതിന്നു കേന്ദ്രത്തിലെയും സംസ്ഥാനങ്ങളിലെയും നാട്ടുരാജ്യങ്ങളിലെയും ഗവമ്മേണ്ടുകളുടെ പ്രതിനിധികളും, വ്യവസായം, വാണിജ്യം, തൊഴിൽ മുതലായ സ്ഥാപനങ്ങളുടെ അനൌദ്യോഗികപ്രതിനിധികളും, പ്രത്യേക പരിചയമൊ വിജ്ഞാനമൊ നേടിയ പൊതുജനപ്രധാനികളും അടങ്ങിയ പല കമ്മിററികളും രൂപീകരിക്കപ്പെട്ടിട്ടുണ്ട്. സകലക്കും ഒന്നുപോലെ താല്പയ്യമുള്ളതൊ ഒന്നിലധികം കമ്മിററികളെ ബാധിക്കുന്നതൊ ആയ കാര്യങ്ങളെ സംബന്ധിച്ച ഒരു പൊതുനയകമ്മിററിയും രൂപവല്ക്കരിക്കപ്പെട്ടിട്ടുണ്ട്.

## സ്ത്രീകളുടെ പ്ലാനിങ്ങ് സംഘങ്ങൾ

യുദ്ധാനന്തര പുനഃസംഘടനയിൽ സ്ത്രീകളെ സംബന്ധിക്കുന്ന വിഷയങ്ങളെപ്പററി നിദ്ദേശങ്ങൾ രൂപീകരിക്കുന്നതിന്നു ഏപ്പെടുത്തപ്പെട്ട വിമൻസ് വളൻറിയറി സവ്വീസ്സ് (ഡബ്ല്യൂ. വി. എസ്സ്.) വിവിധവിഷയങ്ങൾക്കുവേണ്ടി അനേകം സംഘങ്ങൾ ഏപ്പെടുത്തിയിരിക്കുന്നു. ഇവയുടെ അദ്ധ്യക്ഷകളും കൺവീനർമാരും മെമ്പർമാരും ആയിരിക്കുന്നതിന്നു പല മഹതികളും സമ്മതിച്ചിട്ടുണ്ട്. സഖ്യശക്തികളിലെ വിവിധരാഷ്ട്രങ്ങളുടേയും സ്ത്രീ പ്രതിനിധികൾ ഇതിൽ അംഗങ്ങളാണ്. സാമ്പത്തികസ്ഥിതി, വിദ്യാഭ്യാസം, സ്ത്രീകളുടെ നിയമാനുസൃതമായ സ്ഥാനം, ആരോഗ്യം, ഗ്രാമോദ്ധാരണം, സ്ത്രീകളുടെ ഉദ്യോഗങ്ങൾ, സവ്വലോകകാര്യങ്ങൾ, തൊഴിൽ ഇവകളുള്ളതാണ് ഈ വിവിധസംഘങ്ങൾ.

---

# നവ്യപ്രഭാതം

ടി. പി. മാത്യു, ബി. എ., ബി. എൽ.

(ഗാഥ)

കോമളശ്യാമളമാകിയൊരാവന-
ഭൂമിയിലാത്മസ്വാതന്ത്ര്യനായി
മന്മനോന്മത്തവിപഞ്ചികമീട്ടുവാൻ
'കന്മഷലോകമേ!' പോകയായ് ഞാൻ.

വിണ്ണിന്നിക്കേകിയ വെൺതുകിലല്പവും
വർണ്ണവികല്പം വരുത്തിടാതെ
കാണിക്കവെക്കേണമല്ലോ വിറക്കൊള്ളും
പാണിയോടദ്ദിവ്യജ്യോതിസ്സിന്നായ്.

കാൽതെററിവീണിടാമെന്നാലും മറ്റിത-
സോദരന്മാരെക്കരേററുവാനും
മങ്ങീടാമെൻദീപമെന്നാലും നൈരാശ്യം
തിങ്ങും ഹൃദയം തെളിയിപ്പാനും
മാമകജീവിതം വേണമിങ്ങെന്നഹം-
ഭാവമോടോർക്കാറുണ്ടപ്പപ്പോഴും ഞാൻ.
സൽക്കർമ്മാനുഷ്ഠാനവ്യാജേനജീവിതാ-
സക്തികാണിക്കുമെൻ ചാപല്യമേ!
പേർത്തും നീ കെട്ടുന്ന ജീവിതത്തോടെന്നെ
ചേർത്തുമാത്രം ഞാൻ കണ്ണടച്ചാൽ.

പോകട്ടെ, ഞാനിരുൾക്കുള്ളത്തിലമിന്നിമേൽ
ജാഗ്രത്തായ് നിന്നിടുമുന്മുഖനായ്;
താരവിഹീനമനന്തതാവാനത്തിൽ
താന്തനായേവം ഞാൻ നോക്കിനില്ക്കേ;
പെട്ടെന്നെന്നന്തർനയനങ്ങൾ ചിന്നിക്കും
മട്ടൊരു നവ്യപ്രഭാതം കാണും.
അപ്രഭാവിദ്യുത് പ്രചോദിതമാത്മാവെൻ
മൃൽപ്പിണ്ഡഭാരം വലിച്ചുപോകേ,
ആനന്ദജൃംഭിതനെൻമെയ്യിൽ ചുററിയോ-
രായതശൃംഖല പൊട്ടിവീഴും
സ്വാതന്ത്ര്യനിശ്വാസം വിട്ടിടാൻ സ്വർഗ്ഗീയ-
ഗീതമുതിർത്തു ഞാൻ കാട്ടിലെത്തും.

---

ചെറുകഥ.

# രാജപത്നി



## എ. സി. രാമുണ്ണിക്കുട്ടിമേനോൻ, ഒററപ്പാലം

പ്രായം ഇരുപതോട് അടുത്തിട്ടെ ഉള്ളുവെങ്കിലും യുവരാജാവായ സതീശന്റെ ഖ്യാതിയും പ്രശസ്തിയും ആ രാജ്യമെങ്ങും വ്യാപിച്ചിരുന്നു. ഏതൊരു ജനസമൂഹം എവിടെ സമ്മേളിച്ചാലും അവിടെ അവരുടെ പ്രധാന സംസാരവിഷയം യുവരാജാവിന്റെ ധീരോദാത്തതയായിരുന്നു. ഗ്രാമപ്രദേശങ്ങളിൽ ഏതെങ്കിലും ഒന്നു വന്യമൃഗങ്ങളാൽ ശല്യപ്പെടുന്നു, അവിടുത്തുകാരുടെ രക്ഷക്കു അവിടെ ആദ്യമേ എത്തുന്നതു സതീശ് രാജകുമാരനായിരിക്കും. അക്രമികളുടെ നിരന്തര മർദ്ദനങ്ങൾക്കു ഒരു ദേശം വിഷയീഭവിക്കട്ടെ, അവിടെ ശിഷ്ടസംരക്ഷണത്തിനു അദ്ദേഹംതന്നെ ചെല്ലുകയായി. വൈദികസമ്മേളനങ്ങളിലാകട്ടെ, നീതിന്യായ വിവാദങ്ങളിലാകട്ടെ യുവരാജാ സതീശന്റെ തീരുമാനം അവിതർക്കിതമായും അനിഷേധ്യമായും അംഗീകരിക്കപ്പെട്ടിരുന്നു. ആയോധന ചാതുര്യത്തിലും വിജ്ഞാനത്തിലും യുവരാജാ സതീശ് നാട്ടുകാരുടെ സ്നേഹവാത്സല്യാദികൾക്കു ഏകകേദാരമായിതീർന്നു. ഇത്ര ചെറുപ്പത്തിൽതന്നെ ആ യുവരാജാവിന്റെ അപദാനങ്ങൾ ആ നാട്ടിന്റെ സീമയേയും അതിലംഘിച്ചു അയൽരാജ്യങ്ങളിലും ചെന്നലച്ചു.

ഏറെത്താമസിയാതെ ഇതിന്റെ പ്രതിധ്വനി സതീശന്റെ സോദരിയായ ‘വിമല’യുടെ കർണ്ണപുടങ്ങളിലും എത്തി. വിമല തന്റെ പിതൃരാജ്യത്തിൽനിന്നും വളരെ വിദൂരമായ ഒരു രാജ്യത്തിലെ രാജ്ഞിയാണ്. തന്റെ ആത്മസോദരന്റെ പ്രശസ്തി അവരെ ആനന്ദാബ്ധിയിൽ ആറാടിച്ചു. ശൈശവത്തിൽതന്നെ മാതൃവിയോഗം നേരിട്ട സതീശന് ഏകാവലംബമായി ആ സ്ഥാനം വഹിച്ചിരുന്നതു വിമലതന്നെ ആയിരുന്നു. ആ പൂർവ്വകാലസ്മൃതികൾ അവരുടെ ഹൃദയതലത്തിലേക്കു പെട്ടെന്നുയർന്നു, അവർ അമ്മയില്ലാത്ത തന്റെകൊച്ചനുജനെ മടിയിൽവെച്ചിരുന്ന ഒരു രംഗം—ആ കൊട്ടാരപ്രാന്തത്തിൽ അപ്പോൾ ഒരു ദിവ്യയോഗി വന്നതും, ആ ബാലന്റെ ഭാവിശ്രേയസ്സിനെ പ്രവചിച്ചതുമായ ആ രംഗം—ദർശിച്ചു. അതെല്ലാം വാസ്തവമായി സംഭവിക്കുകതന്നെ ചെയ്തിരിക്കുന്നു. വിമല തന്റെ വൃദ്ധ പിതാവിനേയും, കൊച്ചനുജനേയും ഒരു നോക്ക് കാണുവാൻ ആശിക്കുകയും, പ്രാണനാഥന്റെ അനുമതിയോടെ ഒരുദിവസം അവിടേക്കു യാത്രതിരിക്കുകയും ചെയ്തു.

* * *

സ്വദേശത്തെത്തിയ വിമലയുടെ ആദ്യത്തെ ഏതാനും ദിനങ്ങൾ സോദരന്റെ സഹവാസത്തിൽ തന്നെ കഴിഞ്ഞു. സാവധാനത്തിൽ മറ്റേതോ ചിന്തകൾ അവളുടെ അന്തരംഗത്തെ ബലമായി പിടികൂടി. വൃദ്ധ പിതാവിന്, വിമലയുടെ അമ്മ എത്രയോ മുമ്പുതന്നെ നഷ്ടപ്പെട്ടുപോയിരുന്നു. വിരഹാർത്തിയോടുകൂടിയ തന്റെ ആദ്യകാലങ്ങൾ ആ മാതൃഹീനരായ ശിശുക്കൾക്കു അച്ഛനും അമ്മയും ആയിതന്നെ അദ്ദേഹംചെലവഴിച്ചു. പുനർവിവാഹമെന്ന ചിന്തയേ ആ ഹൃദയത്തിൽ പ്രവേശിച്ചില്ല. അന്നത്തെ ആ കൊച്ചു മകൻ ഇന്നു യൗവനയുക്തനായിരിക്കുന്നു, പക്ഷെ ആ അന്തഃപുരത്തു ഏതോ ഒരു ശൂന്യതയാണ് കളിയാടിയിരുന്നത്! വിമലയുടെ ഹൃദയം ഇതിൽവല്ലാതെ വേദനിച്ചു. അനുയോജ്യമായ ഒരു സ്വയംവരണം സതീശന് നടത്തേണ്ടതായ സമയം അതിക്രമിച്ചതായി അവൾക്കു തോന്നി. ഭരണബന്ധങ്ങളൊക്കെ പുത്രനെ ഏല്പിച്ചു ആത്മീയജീവിതം വരിച്ച വൃദ്ധ താതനെ ഈ സംഗതി വിമല അറിയിച്ചു. ഇത്ര മഹനീയമായ ഒരു രാജപരമ്പരയുടെ മകുടാലങ്കാരത്തിന്റെ രക്ഷയിൽ ഈ യശസ്സൊക്കെ സതീശ് നേടിയതിൽ ഒരത്ഭുതവും ഇല്ലെന്നും, വംശത്തിന്റെ നിലനില്പിനും അഭിവൃദ്ധിക്കും, ഗൃഹസ്ഥാശ്രമി എന്ന നിലയിൽ സതീശന്റെ വിവാഹമെന്ന ഒരേ ഒരു ധർമ്മമേ പിതാവു ചെയ്തുതീർക്കേണ്ടതായു

വർ പറഞ്ഞുകൊടുത്തു. അതിനുശേഷം ഇരുവരും അവരവരുടെ വഴിക്കു പിരിഞ്ഞുപോയി.

ദാമ്പത്യസൌധത്തിന്റെ അടിത്തറ ഇപ്രകാരമാണ് നിർമ്മിതമായത്. നാട്ടുകാർക്കു തുന്നൽപണി ചെയ്തും തന്റെ പ്രേമധാമത്തിന്റെ ശീലവിശേഷങ്ങൾ നിരീക്ഷിച്ചും ആ കാമുകൻ കുറേനാൾ ആ ദിക്കിൽ വസിച്ചു. അമരയുടെ മാതാപിതാക്കളെ ഒരു ദിവസം ആയാൾ തന്റെ അന്തർഗ്ഗതം അറിയിച്ചു. ഇവരുടെ ഈ ബന്ധത്തെക്കുറിച്ചു അറിഞ്ഞിരുന്ന വൃദ്ധദമ്പതികൾ അതിൽ യാതൊരു വൈമനസ്യവും പ്രദർശിപ്പിച്ചില്ല.

* * *

ഒരു ദിവസം പ്രഭാതത്തിൽ രാജമന്ദിരത്തിന്റെ പ്രധാന വാതിൽക്കൽ സൌന്ദര്യസ്ഫൂർത്തിയെത്തിയ ഒരു യുവാവും യുവതിയും വന്നു നിന്നു. പ്രധാനദ്വാരപാലകൻ ആ യുവാവിനെ അഭിവന്ദനം ചെയ്തു ഉത്തരവ് പ്രതീക്ഷിച്ചു നിന്നു, എന്നാൽ ഇതിലൊന്നും ശ്രദ്ധിക്കാതെ അലസമെന്ന രീതിയിൽ ആയാൾ പറഞ്ഞു:—'ഈ യുവതി നിന്റെ ഭാര്യയുടെ കൂടെ കുറേനാൾ താമസിക്കട്ടെ. ഒരു പ്രഭ്വിയെപ്പോലെ നീ ഇവളെ പരിചരിക്കുക. എന്തും പറയുന്നതിനും, ആരോടും സംസാരിക്കുന്നതിനും ഉള്ള ഇവളുടെ സ്വാതന്ത്ര്യത്തിന് നീ ഒരിക്കലും പ്രതിബന്ധമായിത്തീരരുത്. ഇവളുടെ ഒരു പ്രവൃത്തിയിലും ഗുണദോഷിക്കരുത്; സ്വമേധയാ ഇവൾ ഈ വീടുവിട്ടുപോകരുതെന്നു മാത്രം.'

* * *

പകലത്തെ പ്രയത്നത്താൽ പരിതാന്തനായിത്തീർന്ന പകലോൻ പയോധിയുടെ മടിത്തട്ടിലേക്കു മറിഞ്ഞുവീണു. ഏതാനും ചില അനുയായികളോടുകൂടി രാജാ സതീശ് സവാരിയിൽ ഏർപ്പെട്ടിരിക്കുകയാണ്. അവർ ദ്വാരപാലന്റെ ഗൃഹത്തിന് മുൻവശത്തെത്തി. അവിടെ ഒരു മനോഹരാംഗിയെ കാണുകയും, സതീശ് തന്റെ കൂട്ടുകാരോടു അവളെ വശീകരിച്ചോ, ഉചിതസമ്മാനങ്ങൾ നൽകിയോ, വേണ്ടിവന്നാൽ ബലംപ്രയോഗിച്ചു തന്നെയോ, തന്റെ മുമ്പിൽ കൊണ്ടുവരുവാൻ ആജ്ഞാപിക്കുകയും ചെയ്തു. യുവരാജാവിന്റെ അനുചരരുടെ വശ്യവാക്കുകളൊന്നും അമരയിൽ ഫലിച്ചില്ല. അവർ അവരുടെ മുമ്പാകെ കനകനാണ്യങ്ങൾ വാരിച്ചൊരിഞ്ഞു. തന്റെ പ്രാണനാഥനായ തയ്യൽക്കാരൻ മാനമായി പ്രയത്നിച്ചുണ്ടാക്കുന്ന ഒരേ ഒരു ചെമ്പുതുട്ട് തനിക്ക് അനേകശതം സ്വർണ്ണനാണയങ്ങളെക്കാൾ വലുതാണെന്നു, അമര സധീരം പറഞ്ഞു. ഒടുവിൽ ആ രാജകിങ്കരന്മാർ അവരെ രാജസന്നിധിയിലേക്കു വലിച്ചിഴച്ചുകൊണ്ടുപോയി. ദുഷ്ടനായ രാജാവിനെ കാണുക ദുസ്സഹമെന്നു കരുതി അവർ വസ്ത്രത്താൽ മുഖം മറച്ചു. ഭൂപതിയുടെ ഒരു അംഗുലീചലനത്താൽ അവരുടെ മുഖം ആച്ഛാദനംചെയ്തിരുന്ന വസ്ത്രം അവിടം വിട്ടുമാറി, എന്നിട്ടും അവർ കണ്ണു തുറന്നില്ല, കൈകളാൽ മുഖം മറച്ചു അവർ വിങ്ങിവിങ്ങിക്കരഞ്ഞു. അല്പനേരത്തിനുള്ളിൽ അവരും സതീശനുംമാത്രം ആ മുറിയിൽ അവശേഷിച്ചു. അദ്ദേഹം സാവധാനംപറഞ്ഞു:—'അമരേ! എന്റെ പ്രിയേ! നീ എനിക്കു മാപ്പുനൽകുകയില്ലേ?'

ശ്രവണപീയൂഷവും ചിരപരിചിതവുമായിത്തോന്നിയ ആ നാദശ്രവണത്തിൽ അമര ദൃഷ്ടികൾ തുറന്നു. സിംഹാസനത്തിൽ ആ പഴയ തയ്യൽക്കാരൻ ഉപവിഷ്ടനായിരിക്കുന്നതു അവർ കണ്ടു. അവർക്കു സകലതും മനസ്സിലായി. അവർ ഒന്നു ചിരിച്ചു; ഉത്തരക്ഷണത്തിൽ കരയുവാനും തുടങ്ങി. അത്ഭുതപരവശനായ സതീശ് കാരണം ആരാഞ്ഞു. അമര പറഞ്ഞു: 'അവിടുത്തെ വിസ്തൃതമായ ഈ സാമ്രാജ്യവും വിപുലമായ കീർത്തിയും അല്പമാത്ര യോഗ്യതകളാൽ നേടത്തക്കതല്ല. ഈ ഭാഗ്യങ്ങളൊക്കെ നേടിയ അവിടുത്തെ ധർമ്മപത്നിയാകാൻ കഴിഞ്ഞതിൽ എനിക്കു ആഹ്ളാദം തോന്നി. അതേ സമയംതന്നെ അവിടത്തെ അഭൌമഭാഗധേയങ്ങൾക്കു ഒരു മറുവശം വന്നുപോയെങ്കിൽ അതു എത്ര ഭയങ്കരമായിരിക്കുമെന്നു സ്മരിച്ചപ്പോൾ ഞാൻ കരഞ്ഞുപോയി.'

യുവരാജാ സതീശ് ഇതു കേട്ടു അകമഴിഞ്ഞു സന്തോഷിച്ചു. തന്റെ സ്വയംവരണം, അഥവാ താൻചെയ്ത പാണിഗ്രഹണം ഉത്തമോത്തമയായ ഒരു യുവതിയേയാണെന്നു മനസ്സിലായപ്പോൾ അദ്ദേഹം അതീവ ചാരിതാർത്ഥ്യമടഞ്ഞു.

# കുറിപ്പുകൾ

## രണ്ടു ചരമങ്ങൾ:—

"ദീപം" പത്രാധിപർ മി. ടി. തോമസ്സ്, വൈദ്യരത്നം പി. എസ്സ്. വാരിയർ അവർകൾ ഇവരുടെ ചരമത്തെ അത്യന്തം വ്യസനത്തോടുകൂടിയാണ് ഞങ്ങൾക്കു രേഖപ്പെടുത്തേണ്ടിവന്നിരിക്കുന്നത്. നല്ലൊരു പ്രസിദ്ധീകർത്താവും, പക്ഷപാതരഹിതനും സഹൃദയനും കർമ്മകുശലനുമായ ഒരു പത്രാധിപരുമായിരുന്നു മി. തോമസ്സ്. വിശിഷ്യ, യുദ്ധംനിമിത്തം പത്രങ്ങളിൽ അധികമധികം പ്രത്യക്ഷപ്പെടുന്ന പുതിയ പുതിയ ഇംഗ്ലീഷു വാക്കുകൾക്കു, തക്കതായ മലയാള വാക്കുകൾ കണ്ടുപിടിച്ചു നടപ്പിൽ വരുത്തുന്നതിൽ അടുത്തകാലത്തുൽസുകനായിരുന്ന അദ്ദേഹത്തിന്റെ ഈ അകാല ദേഹവിയോഗം കേരളീയ പത്രലോകത്തിനു വമ്പിച്ചൊരു നഷ്ടമാണെന്നു പറയാതെ നിവ്വാഹമില്ല. "വൈദ്യരത്ന"ത്തെപ്പററിയാണെങ്കിൽ, സ്വപ്രയത്നംകൊണ്ടുയൎന്ന, പൊതുജനോപകാരാൎത്ഥം തന്റെ ജീവിതത്തെയും ധനത്തെയും വിനിയോഗിച്ച ഒരു മഹാനായിരുന്നു അദ്ദേഹമെന്നു തീൎത്തു പറയാവുന്നതാണ്. ആയുൎവ്വൈദ്യത്തിനു ഇന്നു കാണുന്ന പ്രചാരത്തിന്റെ പ്രധാന ഉത്തരവാദികളിൽ ഒരാളായിരുന്നു അദ്ദേഹമെന്നു മാത്രമല്ല, ഫലപ്രദമായ കേരളീയ ചികിത്സാസമ്പ്രദായത്തെ ഭാരതം മുഴുക്കെ സുപ്രസിദ്ധമാക്കിയ ഭിഷഗ്വരശ്രേഷ്ഠനുമായിരുന്നു അദ്ദേഹമെന്നും തീൎത്തു പറയാവുന്നതാണ്. സാഹിത്യം, നാട്യകല മുതലായവക്കും അദ്ദേഹത്തിൽനിന്നു ലഭിച്ചുകൊണ്ടിരുന്ന പ്രോത്സാഹനവും സഹായവും കേരളീയർ എന്നെന്നും അനുസ്മരിച്ചുകൊണ്ടിരിക്കുകതന്നെ ചെയ്യും. ഈ രണ്ടു സ്മൎയ്യപുരുഷന്മാരുടെയും ആത്മാക്കൾക്കു ഞങ്ങൾ നിത്യശാന്തി നേൎന്നുകൊള്ളുന്നു.

## തിരൂർ ഗവ. മുസ്‌ലിം ബാലികാ ഹൈസ്‌കൂൾ ഫണ്ട്:

1943 ജൂലായി ലക്കം റെവ്യൂവിൽ പ്രസിദ്ധംചെയ്ത സംഖ്യക്കു പുറമെ പ്രസ്തുത ഫണ്ടിലേക്കു താഴെ കാണുന്ന സംഭാവനകൾകൂടി കൈപ്പററിയതായി സ്കൂൾ കമ്മിററി ഓണററി സിക്രട്ടറി കൊയപ്പത്തൊടി എം. അഹമ്മതുകുട്ടിഹാജി സാഹിബ്, കോഴിക്കോട്, ഞങ്ങളെ അറിയിച്ചിരിക്കുന്നു.

| | | |
|---|---|---|
| ജനാബ് | കൊയപ്പത്തൊടി എം. അഹമ്മതുകുട്ടിഹാജി സാഹിബ്, കോഴിക്കോട് | 300ക |
| ,, | പുനത്തിൽ അബ്ബുബക്കർ സാഹിബ്', കോഴിക്കോട് | 200ക |
| ,, | പി. പി. ഹസ്സൻകോയ സാഹിബ് ബി. എ., ബി. എൽ., കോഴിക്കോട് | 100ക |
| ,, | തോപ്പിലകത്ത് ബപ്പൻകോയഹാജി സാഹിബ്, കോഴിക്കോട് | 100ക |
| ,, | കെ. എം. ഹസ്സൻകോയഹാജി സാഹിബ്, ,, | 100ക |
| ,, | പി. മൊയ്തുഹാജി സാഹിബ്, ,, | 100ക |

| | | | |
|---|---|---|---|
| ,, | എം. ബി. മുഹമ്മദ് ഹസ്സൻ സാഹിബ്, | ,, | 100ക |
| ,, | പാലാട്ട മോയിൻ സാഹിബ്, | ,, | 100ക |
| ,, | എം. വി. വീരാൻകുട്ടിഹാജി സാഹിബ്, | കോഴിക്കോട് | 100ക |
| ,, | കാമാക്കാൻറകത്ത് അബൂബക്കർസാഹിബ്, | കല്ലായി | 100ക |
| ,, | എം. കെ. മക്കാർപിള്ള സാഹിബ്, | ആലുവായി | 100ക |
| മെസ്സേർസ് | എസ്സ്. എച്ച്. ബാദ്ഷാ സാഹിബ് & കമ്പനി. | കോഴിക്കോട് | 100ക |
| ,, | എസ്സ്. എം. സെയ്യിദ് മുഹമ്മദ് & ബ്രദർസ്, | ,, | 100ക |
| ,, | ഹുസ്സൻ കാസ്സം ദാദാ, | ,, | 100ക |
| ,, | ആദംഹാജി പീർ മുഹമ്മദ് ഇസ്സാക്ക്, | ,, | 100ക |
| ,, | ഹാജി ഇബ്രാഹിം കാസ്സം കൊച്ചിൻവാലം, | ,, | 100ക |
| ,, | ഹാജി ഹബീബ് ഹാജി പീർ മുഹമ്മദ് | ,, | 100ക |
| ,, | ഹാജി സത്താർഹാജി പീർ മുഹമ്മദ്, | ,, | 100ക |
| ,, | സി. എം. ജാഫർഖാൻ ബ്രദർസ്, | കല്ലായി | 100ക |
| ജനാബ് | സി. കുഞ്ഞുമൂസ്സഹാജി സാഹിബ്, | കോഴിക്കോട് | 50ക |
| ,, | കെ. മൂസ്സക്കോയഹാജി സാഹിബ്, | ,, | 50ക |
| ,, | പി. കെ. അഹമ്മദ്കോയ സാഹിബ്, | ,, | 50ക |
| ,, | ഒ. കമ്മുകുട്ടിസാഹിബ്, | ,, | 50ക |
| ,, | പി. അബ്ദുൽഖാദർസാഹിബ്, | ,, | 50ക |
| ,, | സി. വി. അബ്ദുള്ളകോയ സാഹിബ്, | ,, | 50ക |
| ,, | കെ. എം. അഹമ്മദ്കോയഹാജി, | ,, | 50ക |
| ,, | ഹാജി തയ്യബ് അബ്ദുൽകരീം സാഹിബ്, | ,, | 50ക |
| ,, | മണലൊടി ഇമ്പിച്ചികോയഹാജി സാഹിബ്, | മാങ്കാവ് | 50ക |
| ,, | എം. അബ്ദുറസ്സാക്ക് സാഹിബ്, | കല്ലായി | 50ക |
| മെസ്സേർസ് | ഹാജി പി. കെ. മൊയ്തു & ബ്രദർസ്, | കോഴിക്കോട് | 51ക |
| ,, | ഹാജി ഇബ്രാഹിം കാസ്സം ഉപ്പ്ലത്ത്‌വാല | ,, | 50ക |
| ,, | അബ്ദുൽ അസീസ് മുഹമ്മദ് ബന്തവവാല | ,, | 50ക |
| ,, | എ. എം. അലിയാർ & സൺസ്, | മുവ്വാററപുഴ, തിരുവിതാംകൂർ | 25ക |
| ജനാബ് | കെ. കെ. പരീദ് സാഹിബ് | ,, | 10ക |

# The Standard Furniture Co., Ltd.,

**KALLAI, MALABAR.**



## Manufacturers of HOUSEHOLD and OFFICE FURNITURE

*Branches :-*

MADRAS— 34/35 General Patters Road, Mount Road.
TRICHINOPOLY-Promenade Road, Cantt.
COIMBATORE— Avanasi Road.
BANGALORE— Kempegowda Road, Bangalore City.

---

## Neo Kerala National Hotel

320 Waltax Road, P. T. Madras.

സെണ്ട്റൽ സ്റ്റേഷന്നടുത്ത് എലക്ട്രിക്ക് ഫിററിങ്ങ്സോടുകൂടിയ ഒന്നാന്തരം മലയാളിഹോട്ടൽ. മിതമായ ചാർജ്ജ്. നിങ്ങളുടെ മദിരാശി യാത്രയിൽ ഞങ്ങളെ ഒന്നു സന്ദർശിക്കുക.

---

**വട്ടാമ്പൊയിൽ**
ചാത്തുക്കുട്ടി വൈദ്യരുടെ

പ്രസിദ്ധമായ
**A. V. OIL**
രക്തദൂഷ്യത്തിന്നു അത്യുത്തമം.

**K. V. KRISHNAN**

THE ANGLO INDIAN PHARMACY, CALICUT.

# CALENDAR

## FEBRUARY 1944 MARCH

| | | | | | | | | | | | |
|---|---|---|---|---|---|---|---|---|---|---|---|
| S | | 6 | 13 | 20 | 27 | S | | 5 | 12 | 19 | 26 |
| M | | 7 | 14 | 21 | 28 | M | | 6 | 13 | 20 | 27 |
| T | 1 | 8 | 15 | 22 | 29 | T | | 7 | 14 | 21 | 28 |
| W | 2 | 9 | 16 | 23 | | W | 1 | 8 | 15 | 22 | 29 |
| T | 3 | 10 | 17 | 24 | | T | 2 | 9 | 16 | 23 | 30 |
| F | 4 | 11 | 18 | 25 | | F | 3 | 10 | 17 | 24 | 31 |
| S | 5 | 12 | 19 | 26 | | S | 4 | 11 | 18 | 25 | |